# ഭാഷാപോഷിണി

## Bhasha Poshini

വിദ്യാധനം സർവ്വധനാൽ പ്രധാനം

പുസ്തകം 33. ❁ ലക്കം 9

൧൧൦൪

മേടം.

ഭാഷാലോകമശേഷമീക്ഷലകലെ-
പ്പേക്ഷിക്കുവാൻ ശക്തിയും
ഭേഷാകും ധിഷണാവിശേഷവുമെഴും
ലോകജ്ഞഭൃക്ഷായിതാ
ഏഷാതോഷദവേഷ ഭാഷണചണാ
സോൽകർഷ പോഷം ചിരം
" ഭാഷാപോഷിണി " ശേഷശായികരുണോ-
ന്മേഷാൽ വിളങ്ങിടണം.

Bhasha Poshini Office, Kottayam.

License No. 33.

# വിഷയവിവരം



തിരുവിതാംകൂറിലെ അടുത്ത ദിവാൻജിയായ

മിസ്റ്റർ വി. എസ്സ്. സുബ്രഹ്മണ്യയ്യർ,

ബി. എ., ബി. എൽ.

# ഭാഷാപോഷിണി.

പുസ്തകം 33. | ൲൱൦൫ മേടം. | ലക്കം 9.


## ഈശ്വരപ്രാത്ഥന

(ടി. സി. യോഹന്നാൻ, നല്ലിലാ)

ആരുടെ ശക്തിയാൽ ലോകങ്ങളൊക്കെയും-പാരംശുഭമായ്‌ ശോഭിക്കുന്നു?
ആരുടെ മാഹാത്മ്യം ഭാസ്കരൻ നിത്യവും-താരാപഥത്തിൽ കുറിച്ചിടുന്നു?
ഏതൊരു ദേവനെ വർണ്ണിച്ചുപാടുന്നു-പ്രാതഃകാലത്തിങ്കൽ പൈങ്കിളികൾ?
ആമഹാദേവനാമെന്നുടെ താതനു-മാമകജ്ജീവിതം കാഴ്ചവയ്പ്പേൻ
ഇന്നേവരയ്ക്കുമെൻ ചിന്താകുസുമങ്ങൾ-എൻ താതാ നിന്നുടെ തൃപ്പാദത്തിൽ
വന്നു പതിച്ചു പരിശുദ്ധിനേടാതെ-ചെന്നു കരിഞ്ഞു മരുഭൂവിങ്കൽ
താവക മാഹാത്മ്യസ്തോത്രധ്വനിയാലെ-പാവനമാകേണ്ടോരെന്നധരം
നാരകഗീരുകളാവത്തിച്ചീടുക-കാരണമേററമശുദ്ധമായി.
ഉത്തമപ്രേമത്തിൻ പൊൻമണിനാദം നീ-വ്യക്തമായ് ഘോഷണം ചെയ്യുന്നാലും
ആയവയൊന്നുമെൻ ശുഷ്കകർണ്ണങ്ങളിൽ-മായമററാനന്ദമേകിലല്ലോ.
താതാ ! പൊറുക്കുക പുത്രാപരാധം സം-പ്രീതനായ്ക്കാരുണ്യപ്പൂനിലാവെ !
അംബരമാകുന്നനീലപടത്തിനാൽ-അൻപാന്നു മേലാപ്പു ചാത്തിയേററം
സുന്ദരമാക്കി നീ ലോകഭവനത്തെ-മന്ദിരം താവകമെത്രരമ്യം !
ചന്ദ്രാക്കദീപങ്ങൾ കാന്തിവളത്തുന്നു-താരകാമുത്തുകൾ മിന്നിടുന്നു
നീരത്തിൻനായകൻ ഭേരിമുഴക്കുന്നു-മാരുതൻ പങ്കവീശുന്നു മന്ദം
ഈമട്ടിലുള്ളോരു മോഹനഗേഹത്തെ-ധീമൻ! നീനൽകിയിയേഴകൾക്കായ്
താതാദാഹിച്ചെന്നാലെങ്ങൾക്കപ്പോഴപ്പോൾ-നീ താൻ ധവളമേഘങ്ങൾ നീക്കി
കാർമുകിൽ ഭണ്ഡാഗാരങ്ങളിൽനിന്നേററം-വാർവെള്ളിക്കമ്പികൾ മാഗ്ഗമായി
ഇങ്ങോട്ടയച്ചുതരുന്നല്ലോ സവ്വേശാ-ഭംഗിയിലിഛപോൽ സ്വച്ഛജലം
ഭക്ഷ്യങ്ങളായേറെ പക്വഫലങ്ങൾ നീ-വൃക്ഷശിഖരത്തിൽ തൂക്കീടുന്നു.
കാൽതെററിവീണെന്നാൽതാങ്ങുന്നു നിൻ കരം-താലോലിക്കുന്നെന്നെസ്നേഹവായ്പാൽ
രാത്രിയിൽ നിദ്രയാം മാതാവിൻ മാത്തട്ടിൽ-ചെന്നു ഞാൻ വിശ്രമമാന്നിടുമ്പോൾ
നക്ഷത്രദീപം തെളിച്ചുനീനോക്കുന്നു-ണ്ടിച്ചെറുപ്രാണിയെ പ്രേമപൂവ്വം
ഇങ്ങനെതെല്ലൊരുകോട്ടംഭവിക്കാതെ-ഭംഗിയിലങ്ങന്നെപ്പാലിക്കവെ
ഘോരമരുഭൂവിലങ്ങിങ്ങോടുന്നു ഞാൻ-തീരെനിരാശ്രയനെന്നമട്ടിൽ
"താതാ! പൊറുക്കുക പുത്രാപരാധം സം-പ്രീതനായ് കാരുണ്യപ്പൂനിലാവേ!"
മാമകമാനസകോരകം മേലിൽനിൻ-പ്രേമസരസ്സിൽ വിടന്നിടട്ടെ!

---

# ബാലഭാരതം ഭാഷാമഹാകാവ്യം

(ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ., ബി. എൽ)

പാവനമായ ഈ ആർഷഭൂമിയിൽ നിരർഗ്ഗളമായ വിജ്ഞാനത്തിനും നിരതിശയമായ ആനന്ദത്തിനും പ്രയോജകീഭവിക്കുന്ന ഗ്രന്ഥതല്ലജങ്ങൾ ലോകാനുജിഘൃക്ഷുക്കളായ നമ്മുടെ പൂർവ്വന്മാർ പരസ്സഹസ്രം നിർമ്മിച്ചിട്ടുണ്ടെങ്കിലും അവയിൽ അഞ്ചാമത്തെ വേദം എന്നു പ്രസിദ്ധമായ ശ്രീമഹാഭാരതത്തിനുള്ള നിലയും വിലയും ഒന്നു വേറെതന്നെയാണ്.

"ധർമ്മേ ചാർത്ഥേ ച കാമേ ച
മോക്ഷേ ച ഭരതർഷഭ!
യദിഹാസ്തി തദന്യത്ര ;
യന്നേഹാസ്തി ന തൽ ക്വചിൽ"

എന്നു ഈ മഹാഗ്രന്ഥത്തിന്റെ ഉപക്രമത്തിൽ പൂജ്യപാദനായ വ്യാസഭഗവാൻ വിജ്ഞാപനംചെയ്യുന്നതു കേവലം ഭൂതാർത്ഥമാണെന്ന് ഏതു സഹൃദയനാണ് ധരിക്കുവാൻ കഴിയാത്തത്.

"ദന്തോലൂഖലിഭിഃ ശിലോഞ്ഛിഭിരിദം
കന്ദാശനൈഃ ഫേനപൈഃ
പർണ്ണപ്രാശനിഭിർമ്മിതാംബുകബളൈഃ
കാലേ ച പക്വാശിഭിഃ
നീവാരപ്രസൃതിംപചൈശ്ച മുനിഭി-
ര്യ്യദ്വാ ത്രയീധ്യായിഭിഃ
സേവ്യം ഭവ്യമനോഭിരർത്ഥപതിഭി-
സ്തദ്വൈ മഹാഭാരതം"

എന്നും മറ്റും രാജശേഖരാദിമഹാകവികൾ ഈ ഇതിഹാസരത്നത്തിന്റെ മഹിമയെ പലപ്രകാരത്തിൽ പ്രശംസിച്ചിട്ടുണ്ട്. മഹാഭാരതം ഒരാവൃത്തി വായിക്കുവാൻ സാധിക്കാത്തവന്റെ മനുഷ്യജന്മം വന്ധ്യമെന്നുതന്നെ പറയാം.

അഗാധമായ ഈ അമൃതകൂപത്തിന് അ ന്തരകാലങ്ങളിൽ അനേകം ഗ്രന്ഥങ്ങൾ നിപാനരീതിയിൽ ആവിർഭവിച്ചിട്ടുണ്ട്. അവയിൽ ക്ഷേമേന്ദ്രന്റെ ഭാരതമഞ്ജരി, അനന്തകവിയുടെ ഭാരതചമ്പു, പ്രസ്തുതമാനമായ അഗസ്ത്യഭട്ടന്റെ ബാലഭാരതം ഈ മൂന്നു സാഹിത്യരത്നങ്ങളും സചേതസ്സുകളുടെ ശ്ലാഘയ്ക്കു സർവ്വോപരി പാത്രീഭവിക്കുന്നു. ക്ഷേമേന്ദ്രൻ ക്രി. പി. പതിനൊന്നാംശതകത്തിൽ ഭോജരാജാവിന്റെ സമകാലികനായി കാശ്മീരത്തിൽ ജീവിച്ചിരുന്നു. അനന്തകവി ക്രി. പി. പതിനാറാംശതകത്തിൽ അപ്പയ്യദീക്ഷിതരുടെ സമകാലികനായി ചോളദേശത്തെ അലങ്കരിച്ചിരുന്നു. അഗസ്ത്യഭട്ടൻ ഒരു ആന്ധ്രമഹാകവിയും അദ്ദേഹം ജീവിച്ചിരുന്നതു ക്രി. പി. പതിനാലാംശതകത്തിന്റെ ആരംഭത്തിലുമാണെന്നു 'സദ്ഗുരുമാസിക' മൂന്നാംപുസ്തകം പത്താം ലക്കത്തിൽ ഞാൻ സവിസ്തരം ഉപപാദിച്ചിട്ടുണ്ട്.

ക്രി. പി. പതിനാലാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ദക്ഷിണാപഥത്തെ പ്രസാധനംചെയ്തിരുന്ന ഒരു ഉത്തമകവയിത്രിയും വിജയനഗരരാജകുമാരനായ വീരകമ്പണന്റെ പ്രാണപ്രേയസിയുമായ ഗംഗാദേവി തന്റെ മധുരാവിജയകാവ്യത്തിൽ പൂർവ്വസൂരികളുടെ മാഹാത്മ്യത്തെ ഉപശ്ലോകനംചെയ്യുന്ന സന്ദർഭത്തിൽ വാല്മീകി, വേദവ്യാസൻ, കാളിദാസൻ, ഭട്ടബാണൻ, ഭാരവി, ആചാര്യദണ്ഡി ഈ കവികളെ സ്മരിക്കുകയും തദനന്തരം തനിക്കു സ്വല്പകാലം മുൻപുമാത്രം ജീവിച്ചിരുന്നവരും കുറെക്കൂടി ബന്ധമുള്ളവരുമായ കണ്ണാമൃതകവി, തിക്കയൻ, അഗസ്ത്യൻ, ഗംഗാധരൻ, വിശ്വനാഥൻ ഈ കവികളെ താഴെ ഉദ്ധരിക്കുന്ന പദ്യങ്ങളിൽ പ്രശംസിക്കുകയും ചെയ്യുന്നു.

"മന്ദാരമഞ്ജരീസ്യന്ദി-
മകരന്ദരസാംബുധയഃ

കസ്യ നാഹ്ലാദനായാലം
കണ്ഠാമൃതകവേർഗിരഃ ?

*തിക്കയസ്യ കവേസ്സൂക്തിഃ
കൌമുദീവ കലാനിധേഃ
സതൃഷ്ണൈഃ കവിഭിസ്സ്വൈരം
ചകോരൈരിവ സേവ്യതേ.

ചതുസ്സംസ്തുതികാവ്യോക്തി-
വ്യക്തവൈദുഷ്യസമ്പദേ
അഗസ്ത്യായ ജഗത്യസ്മിൻ
സ്പൃഹയേൽ കോന കോവിദഃ ?

സ്തുമസ്തമപരം വ്യാസം
ഗംഗാധരമഹാകവിം
നാടകച്ഛത്മനാ ദൃഷ്ടാം
യശ്ചക്രേ ഭാരതീ കഥാം.

ചിരംസവിജയീഭൂയാ-
ദിശാനാഥകവീശ്വരഃ
യസ്യ പ്രസാദാൽ സാർവ്വജ്ഞ്യം
ലഭന്തേ മാദൃശേഷ്വപി''

ഇവരിൽ കണ്ഠാമൃതകവി ''കൃഷ്ണലീലാശുകമുനി'' എന്ന നാമാന്തരത്താൽ സുപ്രസിദ്ധനായ വില്വമംഗലത്തു സ്വാമിയാർതന്നെ. ക്രി. പി. പതിനാലാംശതകത്തിൽ ജീവിച്ചിരുന്ന ഗംഗാധരൻ അദ്ദേഹത്തിന്റെ 'പദ്ധതി'യിൽ കൃഷ്ണകർണ്ണാമൃതത്തിൽനിന്നു 'പരമിമമുപദേശം', 'നവനീലമേഘരുചിരഃപരഃപുമാൻ', 'അർദ്ധോന്മീലിതലോചനസ്യ പിബതഃ', 'കൃഷ്ണത്വം നവയൌവനോസി' ഈ പദ്യങ്ങൾ ഉദ്ധരിച്ച് ''ഏതേവില്വമംഗലശ്രീചരണാനാം'' എന്നു ഭക്തിബഹുമാനപൂർവ്വം അവയുടെ നിർമ്മാതാവിനെ സ്മരിച്ചിരിക്കുന്നതിൽനിന്നു അതിനു മുൻപുതന്നെ സ്വാമിയാരുടെ പ്രശസ്തി ഭാരതവർഷം മുഴുവൻ വ്യാപിച്ചുകഴിഞ്ഞിരുന്നതായി അനുമാനിക്കാം. വില്വമംഗലത്തിന്റെ ജീവിതകാലം ഏകദേശം ക്രി. പി. പന്ത്രണ്ടാംശതകത്തിന്റെ ഒടുവിലായിരിക്കണമെന്നു ഞാൻ നിർണ്ണയിച്ചിട്ടുണ്ട്. 'തിക്കയൻ' തിക്കണ്ണസോമയാജി എന്നു പ്രസിദ്ധനായ ആന്ധ്രകവിയാകുന്നു. അദ്ദേഹം ക്രി. പി. പതിമൂന്നാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ 'മനുമസിദ്ധി' എന്ന ആന്ധ്രചോളരാജാവിന്റെ ആസ്ഥാനസദസ്സിനെ അലങ്കരിച്ചിരുന്നു.

അഗസ്ത്യകവി ൭൪ കാവ്യങ്ങളുടെ പ്രണേതാവാണെന്നു ഗംഗാദേവി പറയുന്നുണ്ടെങ്കിലും അവയിൽ ബാലഭാരതമഹാകാവ്യമൊഴികെ മറ്റൊന്നും ഇപ്പോൾ ലബ്ധമല്ല. പ്രതാപരുദ്രയശോഭൂഷണം എന്ന പ്രസിദ്ധമായ അലങ്കാരഗ്രന്ഥത്തിന്റെ നിർമ്മാതാവ് ഈ അഗസ്ത്യനായിരിക്കണമെന്നു ചില പണ്ഡിതന്മാർ അതിലെ

''ഔന്നത്യം യദിവർണ്ണ്യതേ, ശിഖരിണഃ
ക്രുദ്ധ്യന്തി നീചൈഃകൃതാ,-
ഗാംഭീര്യം യദി കീർത്ത്യതേ, ജലധയഃ
ക്ഷുഭ്യന്തിഗാധീകൃതാഃ ;
തത്ത്വാംവർണ്ണയിതും ബിഭേമി ; യദിവാ
ജാതോസ്ത്യഗസ്ത്യഃസ്ഥിത-
സ്ത്വൽപാർശ്വേ ഗുണരത്നരോഹണ ഗിരേ
ശ്രീവീരരുദ്രപ്രഭോ !''

എന്ന പദ്യത്തിൽ കാണുന്ന ''ജാതോസ്ത്യഗസ്ത്യഃ'' എന്ന പ്രയോഗത്തിൽനിന്ന് അനുമാനിക്കുന്നു. രാജാവാകുന്ന രോഹണപർവ്വതത്തിന്റെ പാർശ്വത്തിൽ സ്ഥിതിചെ

യ്യുന്നതിനാൽ കവി തന്നെ അഗസ്ത്യനെന്നു് ഉല്ലേഖനംചെയ്തുകൊണ്ടു്, തദനുരോധേന താൻ പർവ്വതങ്ങളുടെ ക്രോധത്തേയും സമുദ്രങ്ങളുടെ ക്ഷോഭത്തേയും വകവയ്ക്കുകയില്ലെന്നു പറയുന്നതിൽനിന്നു കവിയുടെ നാമധേയം അഗസ്ത്യനെന്നു സിദ്ധിക്കുന്നില്ല. ക്രി. പി. പതിനഞ്ചാംശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന മല്ലിനാഥപുത്രൻ കുമാരസ്വാമിയും പ്രതാപരുദ്രീയകർത്താവിനെ "തത്രഭവാൻ വിദ്യാനാഥനാമാമഹാകവിഃ" എന്നേ നിർദ്ദേശിക്കുന്നുള്ളു. വിദ്യാനാഥന്റെ യഥാർത്ഥനാമധേയം അഗസ്ത്യനെന്നായിരുന്നു എങ്കിൽ അദ്ദേഹംതന്നെ ആ വസ്തുത അത്രദൂരം ഗ്രഹനംചെയ്യുന്നതിനോ കുമാരസ്വാമി ആ വിവരം അറിയാതെയിരിക്കുന്നതിനോ ഇടയില്ല. "ഔന്നത്യം യദിവർണ്ണ്യതേ" എന്ന പദത്തിലെ അഗസ്ത്യപദം മാത്രം ഗ്രഹിച്ചുകൊണ്ടു് ഈ വിഷയത്തിൽ ചെയ്യുന്ന അഭ്യൂഹം വിചാരചതുരമല്ലെന്നു മാത്രമേ ഞാൻ വാദിക്കുന്നുള്ളു.*

ഈ സംഗതി എങ്ങനെയിരുന്നാലും അഗസ്ത്യഭട്ടൻ ഒരു ആന്ധ്രകവിയും വിദ്യാനാഥനാൽ വർണ്ണിതനായ പ്രതാപരുദ്രന്റെ സദസ്യന്മാരിൽ മുഖ്യനും ആയിരുന്നു എന്നു സ്ഥാപിക്കുന്നതിനു വേറെ പ്രമാണങ്ങളുണ്ടു്. വീരരുദ്രനെന്ന അപരാഭിധാനത്താൽ വിശ്രുതനായ ഈ പ്രതാപരുദ്രമഹാരാജാവു് ക്രി. പി. ൧൨൯൫ മുതൽ ൧൩൨൩ വരെ ഏകശിലാ (ഓരങ്കൽ=വാറങ്കൽ) നഗരത്തെ രാജധാനിയാക്കി കാകതീയവംശത്തിന്നലങ്കാരമായും കവിമയൂരങ്ങൾക്കു കാളമേഘമായും, ആന്ധ്രരാജ്യം പരിപാലനംചെയ്തിരുന്നതു ചരിത്രപ്രസിദ്ധമാണല്ലോ. ഗംഗാധരകവിക്കു് അനന്തരകാലികനെന്ന നിലയിൽ ഗംഗാദേവി സ്മരിക്കുന്ന വിശ്വനാഥകവി താൻ പ്രതാപരുദ്രന്റെ സഭാസദനായിരുന്നു എന്നും തന്റെ മാതുലനും ഒരു മഹാകവിയുമായിരുന്ന അഗസ്ത്യനിൽനിന്നാണു് തനിക്കു വിദ്യാലാഭം ഉണ്ടായതു് എന്നും സൌഗന്ധികാഹരണവ്യായോഗത്തിൽ പ്രകടമായി പ്രസ്താവിക്കുന്നു.

സൂത്രധാരഃ :— വിശ്വനാഥ ഇതി ഖ്യാതഃ
കവിരസ്തി യദുക്തയഃ
അകാഞ്ചനമരത്നം ച
വിദുഷാം കർണ്ണഭൂഷണം.

അഥവാ—

വാചസ്തസ്യ കവേരുദാരമധുരാ
ഇത്യത്ര ചിത്രം കിമു,
പ്രഖ്യാതസ്സകലാസു ദിക്ഷു ഗുണിഷു
ശ്രേയാനഗസ്ത്യസ്സുധീഃ,
വേധശ്ചന്ദ്രമുഖീകരാങ്ഗുലിദലാ-
സങ്ഗക്വണദ്വല്ലകീ-
വാചോയുക്തിസവോക്തിദർശിതസുധാ-
ജന്മാ സ യന്മാതുലഃ"

എന്ന ഭാഗം നോക്കുക. വിശ്വനാഥന്റെ കനിഷ്ഠസഹോദരനായ നരസിംഹൻ തന്റെ കാദംബരീനാടകത്തിൽ ഗംഗാധരകവിയാണു് അവരുടെ പിതാവു് എന്നു പറയുന്നുണ്ടു്.

ക്രി. പി. പതിനാറാംശതകത്തിന്റെ ആരംഭത്തിൽ വിജയനഗരസാമ്രാജ്യം പാലിച്ചിരുന്ന കൃഷ്ണദേവമഹാരായർ സകലകലാഭോജരാജൻ എന്ന ബിരുദത്താൽ പ്രശോഭിതനും ജാംബവതീകല്യാണം മുതലായ അനേകം ഗ്രന്ഥങ്ങളുടെ പ്രണേതാവുമായിരുന്നു. അദ്ദേഹത്തിന്റെ പ്രധാന സേനാധിപതിയായിരുന്ന സാലാതിമ്മയ്യൻ ബാലഭാരതകാവ്യത്തിനു് 'മനോഹരാ' എന്നൊരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ടു്. ആ വ്യാഖ്യാനത്തിൽ ഓരോ സർഗ്ഗത്തിന്റേയും അവസാനത്തിൽ "ഇതി ശ്രീമദ്രാജാധിരാജ പരമേശ്വരകർണ്ണാടേശ്വര ശ്രീകൃഷ്ണരായശിരഃപ്രധാന സകലാഗമപാരാവാരപാരീണസാലാതിമ്മയദണ്ഡനാഥ വിരചിതായാം ബാലഭാരതവ്യാഖ്യായാം മനോഹരായാം" എന്നൊരു കുറിപ്പു കാണുന്നുണ്ടു്. കൃഷ്ണദേവമഹാരായരുടെ കാലത്തിൽ

* വാസ്തവത്തിൽ രോഹണപർവ്വതത്തിന്റെ പാർശ്വത്തിൽ ഒരു അഗസ്ത്യാശ്രമമുണ്ടായിരുന്നു. "ശ്രീരോഹണാശ്രമാഗസ്ത്യസേവാർത്ഥം തത്ര സംസ്ഥിതഃ" എന്നു അമരചന്ദ്രസൂരി.

ബാലഭാരതത്തിനു തെലുങ്കുദേശത്തിൽ പ്രചുരമായ പ്രചാരമുണ്ടായിരുന്നു എന്നു് സാലപതിമ്മയ്യന്റെ ഈ സാഹിത്യവ്യവസായത്തിൽനിന്നു വ്യക്തമാകുന്നുണ്ടു്.

ക്രി. പി. പതിനാറാംശതകത്തിന്റെ ഉത്തരാൎദ്ധത്തിൽ ചോളദേശത്തെ അലങ്കരിച്ചിരുന്ന സൎവ്വതന്ത്രസ്വതന്ത്രനും സുഗൃഹീതനാമാവുമായ അപ്പയ്യദീക്ഷിതർ അദ്ദേഹത്തിന്റെ 'ചിത്രമീമാംസ' എന്ന അലങ്കാരഗ്രന്ഥത്തിൽ ബാലഭാരതം രണ്ടാംസൎഗ്ഗത്തിലെ സത്യവതീവ്യാസസംവാദഘട്ടത്തിൽനിന്നു്.

"ഗതേ തവ ഭ്രാതരി വത്സ! പഞ്ചതാം
ചിരായ ന ശ്ചാന്ദ്രമസംകുലം മഹൽ
അദൃഷ്ടസന്താനതയാ ന ശോഭതേ
ഹരേൎവ്വനം പ്രാങ്മഥനാദിവോദധേഃ"

എന്ന പദ്യം ഉപമാപ്രകരണത്തിൽ ഉദാഹരിക്കുന്നു. സുപ്രസിദ്ധമഹാകവികളുടെ സൂക്തികളല്ലാതെ ഉദാഹരണത്തിനായി സ്വീകരിക്കുന്നതു് ആലങ്കാരികന്മാരുടെ ശൈലിയല്ല. അതിനാൽ അപ്പയ്യദീക്ഷിതരുടെ കാലമായപ്പോഴേക്കും അഗസ്ത്യഭട്ടന്റെ കവിയശസ്സു് ശാശ്വതപ്രതിഷ്ഠയെ പ്രാപിച്ചുകഴിഞ്ഞിരിക്കണമെന്നുള്ളതിനു സന്ദേഹമില്ല.

കേരളത്തെസംബന്ധിച്ച ചൎച്ചചെയ്യുകയാണെങ്കിൽ ബാലഭാരതത്തിനു ജനനമാത്രത്തിൽതന്നെ കേരളീയരുടെ അഭിനന്ദനം സിദ്ധിച്ചു എന്നു ഊഹിക്കുവാൻ ന്യായമുണ്ടു്. ഏതായാലും ക്രി. പി. പതിനഞ്ചാംശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന പുനംനമ്പൂരി ഈ ഗ്രന്ഥത്തോടു് അത്യന്തം കടപ്പെട്ടിരുന്നു എന്നുള്ളതിനു് അദ്ദേഹത്തിന്റെ ഭാരതചമ്പുവിലെ ഓരോ പദ്യവും സാക്ഷ്യം വഹിക്കുന്നുണ്ടു്. ഭാരതചമ്പു ബാലഭാരതത്തിന്റെ ഒരു ഏകദേശഭാഷാവിവൎത്തനമെന്നുപറഞ്ഞാൽക്കൂടിയും അതു് അതിശയോക്തിയാകുന്നതല്ല. ഉദാഹരണത്തിനു ആ ചമ്പുവിന്റെ നാലാംഭാഗമായി പ്രസിദ്ധപ്പെടുത്തിട്ടുള്ള കീചകവധംതന്നെ പരിശോധിക്കാം. പുനം.

"അകാലേ സൂദ! കിമിദ-
മേധസേ തരുരുൽപ്ലുതഃ
ന ഭജ്യതാമയം സൎവ്വ
ഛായാമസ്യ വയം ശ്രിതാഃ,

ദാരുണാകൃതിനാസിദ്ധിഃ
കപ്യാപി നിൎവ്വൎണ്ണ്യതാം ത്വയാ
കൎമ്മ സൎവ്വാവിരോധേന
കുൎവ്വൻ കുശലമശ്നുതേ."

ഇങ്ങനെ ചില പദ്യങ്ങൾ മഹാകാവ്യത്തിൽനിന്നു് അതേനിലയിൽതന്നെ ഉദ്ധരിച്ചു ചേൎക്കുന്നു. അന്യത്ര

"തൂഷ്ണീം ഭവസി സൂദ ത്വം;
ക്രുദ്ധാ കിം മേ വിളംബനാൽ?
അഥവാഹതപാദസ്യ
പ്രഹാരഃ സ്മൃതിഗോചരഃ;

യദ്യേവം താഡയസ്വൈരം
യാവൽ കോപസ്സവിപ്ലവഃ
നൂപുരോദ്വഹനക്ലേശ-
രഹിതേനാം ഘ്രിണാ/മുനാ"

ഇത്യാദിശ്ലോകങ്ങളുടെ സാരം ഗ്രഹിച്ചു്

"സുധാസഖിവാക്പ്രസ്തുതാനകസ്മാ-
ദതീവരുഷ്ടാ കിമു മദ്വിളംബാൽ
ഗതാഥവാ ചേൽ പ്രഹൃതിം ഹതാങ്ഘ്രേഃ
സ്മൃതിം മുഹുസ്താഡയ മാം പദാഭ്യാം".

ഇങ്ങനെ വേറെ സംസ്കൃതപദ്യങ്ങൾ നിർമ്മിക്കുന്നു. അഗസ്ത്യഭട്ടന്റെ ആശയങ്ങൾ മണിപ്രവാളപദ്യങ്ങളിൽ ആവിഷ്കരിക്കുക എന്നുള്ളതു് പുനം അദ്ദേഹത്തിന്റെ അത്യാവശ്യമായ ഒരു കൃത്യമായി കരുതിയിരുന്നതുപോലെ കാണുന്നുണ്ടു്.

(൧) "സതാംസ്മേരമുഖോഽവാദീ-ദയിമുഗ്ദ്ധേ! ജടാസുരാൽ
അധികഃകിം ത്വദാമർശി -വിഷ്ണോർഭൂന്മൽക്രുധോന്നൃപഃ" (അഗസ്ത്യൻ.)

"സ്മയമാനമുഖസ്സതാമവാദീ-ദയിമുഗ്ദ്ധേ! ശൃണു നിൻകചാഭിമർശീ
അയമദ്യശഠോ ജടാസുരേന്ദ്രാന്നിയതം ദാരുണനല്ലഖേദിയാതെ.
ത്വയി തത്ര സദസ്സ്യുപാഗതായാം-ദയിതേ! രുക്ഷരുഷാ വിമാനിതായാം
മയി വിക്രമിതും തുനിഞ്ഞനേരം-നയവാൻ ഭൂപതിരേവ വിഘ്നമാസീൽ"
(പുനം.)

(൨) "മാം ത്വം യാ കാചന സ്ത്രീതി-ന മന്യേഥാ സ്മരാതുരഃ;
രംഭാസ്പർശസുഖം യായാ-മലീയോരുനിപീഡനാൽ." (അഗസ്ത്യൻ.)

"യാ കാചന സ്ത്രീതിമുഗ്ദ്ധത്മിമ്മാം
നീ കല്പിയല്ലൊന്നിഹതീർത്തു ചൊല്ലാം;
ഏകം മദീയോരുനിപീഡമോർത്താ-
ലേകാന്തരംഭാനുഭവപ്രദായി." (പുനം.)

(൩) പതയഃപഞ്ചമേസന്തി-ഗന്ധർവ്വാ ഗൂഢചാരിണഃ
തദ്ഗുപ്താം മാം സ്പൃശേൽ കോവാ-പഞ്ചാസ്യാമിവ പന്നഗീം"
(അഗസ്ത്യൻ.)

"ഉർവ്വരേന്ദ്രദയിതേ നിഗൂഢപതയസ്തു പഞ്ച മമ സന്തി ഗ-
ന്ധർവ്വവീരവരാലജസ്രമതികൌതുകേന പരിപാലിതാ
ഗർവ്വിതഃസ്പൃശതി കോപി പഞ്ചമുഖപന്നഗീമിവ നമാം ബലാ
ത്സർവ്വമേതദുപകർണ്ണ്യ വിസ്മിതമനാ ബഭൂവ നൃപഗേഹിനീ" (പുനം.)

(൪) "കദാചിൽ കീചകഃ കൃഷ്ണാം-സുദേഷ്ണാസത്മനസ്ഥിതാം
ദൃഷ്ട്വാ യയൌ സ്മരേഷൂണാം-കൃതാന്തസ്യ ച ലക്ഷതാം" (അഗസ്ത്യൻ.)

"ഇത്ഥം മേവുന്ന കാലത്തൊരു ദിവസമകാണ്ഡേ സുദേഷ്ണാലയസ്ഥാം
കൃഷ്ണാം ദൃഷ്ട്വാം ബലീ കീചകനവനിപതിസ്യാലനാ ഗർവ്വിതാത്മാ
പൊൽത്താർ ബാണാശുഗാനാമപി പിതൃപതിപാശത്തിനും ലക്ഷതാം പൂ-
ണ്ടത്യന്തം പ്രസ്ഖലന്ത്യാ ഗളിതധൃതിഗിരാ വിക്ലബാം വാചമൂചേ."

ഇതുപോലെ മററു ഭാഗങ്ങളിലും ഭാരതചമ്പൂകർത്താവു് അഗസ്ത്യന്റെ ഛായോപജീവിയെന്നു കാണിക്കുവാൻ ധാരാളം ദൃഷ്ടാന്തങ്ങൾ ഉദ്ധരിക്കാവുന്നതാണു്.

(തുടരും).

---

## മഹാകവി രാമപാണിവാദൻ

(വടക്കുംകൂർ രാജരാജവർമ്മ രാജാ)

(തുടർച്ച)

രോമന്ഥസ്ഫുരദോഷ്ഠഗോഷ്ഠശയനപ്രോഷ്ഠാംഗകണ്ഡൂയന
ക്രീഡാസക്തഗവീനവീനശിശുകവ്യാവൽഗിതോപാന്തഭൂഃ
ഹവ്യദ്രവ്യസുഗന്ധിഗന്ധവഹനവ്യാധൂതധൂമാവലീ-
ശ്യാമീഭൂതവിയത് പഥൈനിയമിതഃ കസ്യാശ്രമോ ദൃശ്യതേ

എന്ന ആശ്രമവർണ്ണനാത്മകമായ പദ്യത്തിലെ പൂർവ്വാർദ്ധം ഏതു സഹൃദയനേയും ആകർഷിക്കത്തക്കവിധം അത്രമാത്രം നിസർഗ്ഗസുന്ദരമായിട്ടുണ്ടു്.

> "നീവാരോദകമണ്ഡമുഷ്ണമധുരം സദ്യഃ പ്രസൂതപ്രിയാ-
> പീതാദഭ്യധികം തപോവനമൃഗഃ പര്യാപ്തമാചാമതി"

എന്നും മററും വസ്തുക്കളെ അകൃത്രിമവും എന്നാൽ കവിത്വ ചൈതന്യംകൊണ്ടു ധന്യവും ആയി വർണ്ണിക്കുവാൻ ഭവഭൂതിക്കുള്ള വൈഭവം ഒന്നു വേറെയാണ്. ആ പാടവവിശേഷംതന്നെയാണ് ഇത്യാദി സന്ദർഭങ്ങളിൽ പാണിവാദനിലും കാണുന്നത്.

ഇത്രയും ചെയ്ത നിരൂപണത്തിൽനിന്നു സീതാരാഘവത്തിൻെറ ഒരു സ്ഥൂലസ്വഭാവം വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു.

'നാടകാന്തം കവിത്വം' എന്നു അഭിജ്ഞന്മാർ പറയുന്നതിൽനിന്നും നാടകം നിർമ്മിക്കുന്നതിനുള്ള ക്ലേശം ഊഹിക്കാം. വിശേഷിച്ചും രാമായണം; മുരാരി ജയദേവരാജശേഖരശക്തിഭദ്രപ്രഭൃതികൾ കൈവെച്ചിട്ടുള്ള കഥയും;—അനുഗ്രഹീതനായ മേപ്പത്തൂർ ഭട്ടതിരിയോടു ചെമ്പകശ്ശേരിരാജാവു് ഒരു നാടകം നിർമ്മിക്കുവാൻ പറഞ്ഞു എന്നും അതിനു 'ഞാൻ കാളിദാസനല്ല' എന്നായിരുന്നു ഭട്ടതിരിയുടെ സമാധാനം എന്നും ഒരു ഐതിഹ്യം കേട്ടിട്ടുണ്ടു്. ഇതിൻെറ വാസ്തവം എങ്ങിനെയിരുന്നാലും ഭട്ടതിരിയിൽനിന്നു ഒരു നാടകം കിട്ടിയിട്ടില്ലെന്നു സ്പഷ്ടമാണ്. നാടകരചനാദ്ധ്വാവിലെ ക്ലേശം ഭട്ടതിരി നല്ലപോലെ മനസ്സിലാക്കിട്ടായിരിക്കണം ആ വഴിയെ പോകുവാൻ ശ്രമിക്കാതിരുന്നതെന്നു ഊഹിക്കാം. നാടകരചനാ വിഷയത്തിൽ കേരളീയർ അപടുക്കളാണെന്നു അന്യദേശക്കാർക്കു് ഒരു അഭിപ്രായം ഉള്ളതു കേവലം നിരർത്ഥമെന്നു പറയാവുന്നതല്ല. മഹാകാവ്യാദികൾ നിർമ്മിച്ചിട്ടുള്ള കവിശ്രേഷ്ഠന്മാർ വളരെയുണ്ടു്. എന്നാൽ നാടകകർത്താക്കന്മാർ ചുരുക്കംതന്നെ. ഈവക സംഗതികൾ എല്ലാം വിചാരിച്ചാൽ സീതാരാഘവത്തിൻെറ കാര്യത്തിൽ പാണിവാദനു ലഭിച്ചിരിക്കുന്ന വിജയം കേരളീയർക്കു് അഭിമാനജനകമെന്നു ആരും രോമാഞ്ചകഞ്ചുകിതന്മാരായി സമ്മതിക്കുന്നതാണ്. അനർഘരാഘവം പ്രസന്നരാഘവം ബാലരാമായണം ജാനകീപരിണയം ആശ്ചര്യ ചൂഡാമണി മുതലായി സംസ്കൃത സാഹിത്യത്തിലുള്ള നാടകങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനത്തിനു സീതാരാഘവം അവകാശിയാകുന്നു.

ചന്ദ്രിക വീഥിയാണെന്നു മുൻപു പറഞ്ഞുവല്ലോ. ഇതിലെ രസികത്വം കഥാഘടനയിലല്ല ഇരിക്കുന്നത്. ശ്ലോകങ്ങളുടെ ഹൃദ്യതയും രസപുഷ്ടിയും ഈ കൃതിയിലെ അസാധാരണ ഗുണങ്ങളാകുന്നു.

> ഉന്മീലന്നവചൂതപുഷ്പചഷകേപൂർണ്ണം മരന്ദാസവം
> സംഗൃഹ്യാപ്യയതിസ്വയം സഹചരീചഞ്ചുപുടേ കോകിലഃ
> കിഞ്ചോദഞ്ചിതതാലവൃന്തസദൃശാപക്ഷേണവിക്ഷേപണാ-
> ദാലുമ്പത്യതിപാന കേളിജനിതാനസ്യാഃ ശ്രമാംഭോലവാൻ

എന്ന പദ്യത്തിൻെറ സ്വഭാവരമണീയത പ്രത്യേകം ചിന്ത്യമാകുന്നു.

> ആശാമാക്രമിതചിംപാവകമുഖേതാരാളിലാളഞ്ജലീ-
> ര്യുഞ്ജത്യൈന്ദ്രീഷ്ടപ്രവികീര്യതെ പുനരസാവന്യോന്യരാഗോദയാ
> രക്താംഭോദപടാവഗുണ്ഠ്യനവതീ സമ്പ്രാപ്യസന്ധ്യാവധൂ
> സൈ്വരംയത്രചവാസരം വരയതേകാലോയമാലോക്യതെ

എന്ന് പദ്യത്തിലെ അലങ്കാരഭംഗി എത്രമാത്രം ആസ്വാദ്യമാണെന്നു പറഞ്ഞറിയിക്കാൻ വിഷമതയുണ്ടു്. 'രക്താംഭോദപടാവഗുണ്ഠ്യനവതീ' എന്ന ഭാഗത്തിൽ ചുവന്ന മേഘത്തെ വസ്ത്രമാക്കി കല്പിച്ചതു നിമിത്തം പ്രകൃതത്തിൽ ഔചിത്യത്തിനും തദ്വാരാ രസത്തിനും നല്ല പുഷ്ടി ഉണ്ടായിരിക്കുന്നു. ചന്ദ്രികകൂടാതെ വേറെയും ചില രൂപകങ്ങൾ പാണിവാദൻ നിർമ്മിച്ചിട്ടുണ്ടു്.

പാണിവാദന്റെ കൃതികളിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്നതു രാഘവീയം മഹാകാവ്യം ആകുന്നു. നമ്മുടെ പാണിവാദനു മഹാകവികളുടെ കൂട്ടത്തിൽ പരമോന്നതമായ ഒരു സ്ഥാനത്തിന് അവകാശമുണ്ടെന്നു കാണിക്കുവാൻ ഈ ഒരു കൃതിക്കു തന്നെ പൂർണ്ണബലമുണ്ട്. ഈ കാവ്യത്തിൽ 20 സർഗ്ഗങ്ങൾ അടങ്ങിയിരിക്കുന്നു. ഇതിവൃത്തം രാമായണമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അനവധി മഹാ കവികൾ കൈവെച്ചിട്ടുള്ളതാണ് ഈ രാമായണം എന്നു വരികിലും നമ്മുടെ കവിവര്യന്റെ കയ്യിൽ കിട്ടിയപ്പോൾ, മുൻപെങ്ങും കാണാത്ത മനോധർമ്മമധുരിതമായ ഒരു നൂതനത്വം അതിനു സർവ്വത്ര ലഭിച്ചിട്ടുണ്ട്. രാമപരങ്ങളായ ഇതിവൃത്തങ്ങളോടു നമ്മുടെ പാണിവാദനു പ്രത്യേകം ഭക്തിയുണ്ട്. ഇതുനിമിത്തം ഭഗവാൻ ശ്രീരാമചന്ദ്രന്റെ അനുഗ്രഹം നമ്മുടെ കവിക്കു പൂർണ്ണമായി ലഭിച്ചിട്ടുണ്ടെന്നു നിസ്സംശയം പറയാം. ഈ അനുഗ്രഹവിശേഷമാണു രാഘവീയത്തിനു ഇത്രയും ഒരു മഹാത്മ്യത്തെ പ്രദാനം ചെയ്തിട്ടുള്ളതു്. നവീനവും ഹൃദയംഗമവും ആയ എന്തെങ്കിലും ഒരു കല്പനകൊണ്ടു ആഹ്ലാദകമല്ലാത്ത ഒരു ഭാഗവും ഈ മഹാകാവ്യത്തിൽ കാണുകയില്ല. ചില ഉദാഹരണങ്ങളെക്കൊണ്ടു ഈ അഭിപ്രായത്തെ തെളിയിക്കാം:—

ക്രമേണ മധ്യോ മനുജേന്ദ്രസുഭ്രുവാം
സുലക്ഷതാമാപ വിവാദഗോചരഃ
കച നാസ്തികൊഹ്യാസ്തികവംശരക്ഷണേ
വിചക്ഷണേ ഗർഭമധിഷ്ഠിതെ വിഭൌ

ഇതു രാജ്ഞിമാരുടെ ഗർഭത്തെ വർണ്ണിക്കുന്ന ഒരു പദ്യമാകുന്നു. മുൻപു രാജ്ഞിമാരുടെ മദ്ധ്യം നാസ്തിക്യത്തെ (ഇല്ല എന്നുള്ള അവസ്ഥയെ) ആശ്രയിച്ചിരുന്നു. അതായതു് ഉണ്ടോ ഇല്ലയോ എന്ന പദത്തിനു അർഹമായിരുന്നു ഗർഭകാലത്തിനു മുൻപുള്ള മദ്ധ്യത്തിന്റെ സ്ഥിതി. എന്നാൽ ഗർഭം വളർന്നതോടുകൂടി മദ്ധ്യത്തിന്റെ ഈ നാസ്തിക്യം നശിച്ചു് അതു പ്രകാശദശയെ (ആസ്തിക്യത്തെ) പ്രാപിച്ചു. മദ്ധ്യത്തിന്റെ ഈ നാസ്തിക്യം നശിച്ചു് ആസ്തിക്യം ഉണ്ടാകുവാനുള്ള കാരണം ആസ്തികനാഥനായ ഭഗവാൻ ഗർഭത്തിൽ സ്ഥിതി ചെയ്യുതാണെന്നാകുന്നു കവിയുടെ ആശയം. ഈ അർത്ഥകല്പനം യുക്തിയുക്തവും സമുചിതവും ആയിരിക്കുന്നു എന്നുമാത്രം പറഞ്ഞാൽ മതിയാകുകയില്ല. കവിയുടെ നിരതിശയമായ ആസ്തിക്യത്തെ കാണിക്കുന്നതുകൂടി ആയിരിക്കുന്നു.

സരാമ ഇത്യസ്ഥിരകാന്തിഗൌരവാ-
ന്മനോഭിരാമൊ ഗുരുണാകൃതാഹ്വയഃ
നിരാമയാന്യേവ ജഗന്തിയസ്യഹി
ദചിഷ്ഠാംവിരാമസ്യ കഥാകതിഷ്യതി

\+ \+ \+ \+

അജ്ഞനാശ്രയശിഖണ്ഡി വിക്രമോ
ധാർത്തരാഷ്ട്രശകുനിവ്യഥാകരഃ
രാഘവം പ്രതിഘനാഗമസ്സൂദാ
ഭാവിഭാരതരണം വ്യസൂചയത്

എന്ന പദ്യങ്ങളുടെ രസികത്വം ശ്ലേഷത്തെ ആശ്രയിച്ചുള്ളതാകുന്നു. ഘനാഗമത്തിനും ഭാവിഭാരത രണപ്രസൂചനത്തിനും കല്പിച്ചിരിക്കുന്ന ബന്ധം കവിയുടെ ശ്ലേഷാലങ്കാര ഘടനാപാടവത്തെ പ്രത്യക്ഷമാക്കുന്ന ഒന്നാണ്.

കേകിപിഞ്ഛരം കചഭാരവാഹിനീം
മല്ലികാമുകുള ദന്തശോഭിനീം

മാരുതോ ധൃതവൃഹൽപയോധരാ-
മാലിലിംഗ ഗിരിമേഖലാവധൂം

ഇതു്, രൂപകത്തിൽ ഉള്ള വൈഭവത്തെ കാണിക്കുന്ന ഒരു പദ്യമാകുന്നു. കേവലം വർഷത്തെ വർണ്ണിക്കുന്ന ഈ പദ്യത്തിൽ കാമിനീകാമുകസമാഗമത്തെയും കവി വളരെ ഭംഗിയായി രൂപകംകൊണ്ടു സാധിച്ചിരിക്കുന്നു.

സന്ദിഹാനഇവ ധർമ്മപദ്ധതൌ
പത്മരയാനിരപി യത്ര തിഷ്ഠതെ
നൂതനേന ഭവതാ ചിരന്തന-
സ്സോപി ഹന്ത ഗണിതോ ന ജാംബവാൻ
ഈദൃശഃകഥമുദിക്ഷതെ ഭവാ-
നന്തികം നിജമമുഞ്ചതഃ സദാ
ആവയോർഘടയിതുസ്സഖേ മുഖം
ധർമ്മമർമ്മ വിദുഷോ ഹനൂമതഃ

പൂർവ്വംകൃതമായ വാഗ്ദാനത്തെ ലംഘിച്ചു ധൂർത്തനായി കഴിച്ചുകൂട്ടിയ സുഗ്രീവനെ അറിയിക്കാനായി ശ്രീരാമൻ ലക്ഷ്മണനോടു പറഞ്ഞയക്കുന്ന ഭാഗത്തിലെ രണ്ടു ശ്ലോകങ്ങളാണിവിടെ ഉദ്ധരിച്ചവ. അർത്ഥത്തിന്റെ ഗംഭീരതകൊണ്ടും ഔചിത്യംകൊണ്ടും ഈ ഭാഗം എത്രമാത്രം ആസ്വാദ്യമാണെന്നു അല്പം വിചാരിക്കേണ്ടിയിരിക്കുന്നു. ബാലി ഹതനായപ്പോൾ സുഗ്രീവനു നിഷ്കണ്ടകമായ രാജ്യം ലഭിച്ചു. പിന്നീടു മുൻപു ശ്രീരാമനോടു ചെയ്ത സത്യത്തെക്കുറിച്ചു സുഗ്രീവന് ഒരു വിചാരവുമില്ലാതെയായി; താരയുമൊരുമിച്ചു സുഖാനുഭവത്തിൽ മാത്രം നിമഗ്നനായി കഴിച്ചുകൂട്ടി. ഇതാണു സുഗ്രീവന്റെ സ്ഥിതി. സുഗ്രീവൻ ഈ നിലയിൽ കഴിച്ചുകൂട്ടുകയാണെങ്കിലും ഭഗവാന് ആ വാനരേന്ദ്രനോട് അല്പവും കോപമോ സ്നേഹശൈഥില്യമോ ഭവിക്കുന്നില്ല. ഭഗവാൻ ഈ പ്രകൃതത്തിലും ശാന്തനും ഗംഭീരനും തന്നെ. ഈ ശാന്തതയുടേയും ഗംഭീരതയുടേയും പ്രതിധ്വനിയാണ് മുൻപു ഉദ്ധരിച്ച പദ്യങ്ങളിൽ കേൾക്കുന്നതു്. 'നിന്റെ അടുത്തു നില്ക്കുന്ന വൃദ്ധനായ ജാംബവാൻ ധർമ്മശാസ്ത്രപാരംഗതനാകുന്നു. നീയോ ഒരു യുവാവ്? ഈ സ്ഥിതിക്കു നീ ജാംബവാനെ എന്താണു മറന്നുപോയതു്? സത്യലംഘനം ചെയ്തു് ഈ വിധം ധൂർത്തവൃത്തിയിൽ കാലയാപനം ചെയ്യുന്നതു യുക്തമായിട്ടുള്ളതാണോ എന്നു നിനക്കു മഹാവൃദ്ധനും ധർമ്മസാരവേദിയും ആയ ജാംബവാനോട് ഒന്നു ചോദിക്കാമായിരുന്നല്ലോ! ധർമ്മശാസ്ത്രത്തിന്റെ മർമ്മം കണ്ട ഹനൂമാൻ നിന്റെ സമീപത്തിൽ എപ്പോഴും വസിക്കുന്നവനാണ്. ആ ഹനുമാൻ തന്നെയാണല്ലോ നമ്മെ രണ്ടുപേരെയും സംഘടിപ്പിച്ചതും. നീതിയേയും സത്യത്തേയും പരിത്യജിച്ചു ചപലനായി കഴിച്ചുകൂട്ടുന്ന നീ അത്രമാത്രം മഹായോഗ്യനും സമീപസ്ഥനും ആയ ഹനുമാന്റെ മുഖത്തു് എങ്ങനെയാണു തല പൊക്കി നോക്കുന്നതു്? സുഗ്രീവന്റെ ഹൃദയത്തെ ദഹിപ്പിക്കുന്നതിന് ഈ സന്ദേശത്തിന് എത്രമാത്രം ശക്തിയുണ്ടെന്നു ആലോചിക്കുംതോറും അധികമധികം തെളിയും. 'ഈദൃശഃ കഥമുദിക്ഷതെ' 'ആവയോർഘടയിതുസ്സഖേ!" എന്നീ ഭാഗങ്ങൾ, വിശേഷിച്ചും ഉമിത്തീയുപോലെ ഹൃദയത്തെ ദുസ്സഹമായവിധം നീറ്റുന്നവയായിരിക്കുന്നു. ഈ സന്ദർഭത്തിലും ശ്രീരാമനു സുഗ്രീവനോടുള്ള സ്നേഹത്തിന് ഒരു കുറവും സംഭവിച്ചിട്ടില്ലെന്നു 'സഖേ' എന്ന പദംകൊണ്ടു കാണാം.

വികാരഹേതൌ സതി വി ക്രിയന്തെ
യേഷാം ന ചേതാംസി ത ഏവ ധീരാഃ

എന്നു പറഞ്ഞിരിക്കുന്നതിന്റെ സാരം ഇവിടെ ശ്രീരാമനെയും സംബന്ധിപ്പി

ക്കാം. ചില കവികൾ ഈ ഘട്ടത്തിൽ കോപംകൊണ്ടു ശ്രീരാമനെ വെളിവില്ലാത്തവനാക്കുന്നു. എന്നിട്ടു ശ്രീരാമനെക്കൊണ്ടു ശ്രവണകടുതരങ്ങളായ വാക്കുകൾ പറയിക്കുന്നു. ഇതു തീരെയുക്തമല്ല ആ കവികൾ ശ്രീരാമന്റെ ശാന്തഗംഭീരമായ മനോവൃത്തിയെ അപലപിക്കുകയാണു വാസ്തവത്തിൽ ചെയ്യുന്നതു്. ശ്രീരാമനു സുഗ്രീവനോടുള്ള മൈത്രീബന്ധം എത്രമാത്രം ദൃഢതരമാണെന്നു വാല്മീകിരാമായണത്തിലെ ഒരു ഭാഗംകൊണ്ടു കാണിക്കാം:

ത്വയി കിഞ്ചിൽ സമാപന്നേ കിം കാൎയ്യം സീതയാ മമ
ഭരതേന മഹാബാഹോ ലക്ഷ്മണേന യവീയസാ
ശത്രുഘ്നേന ച ശത്രുഘ്നഃ സ്വശരീരേണ വാ പുനഃ
ത്വയി ചാനാഗതം പൂൎവ്വമിതി മേ നിശ്ചിതാ മതിഃ

ജാനതശ്ചാപി തേ വീൎയ്യം മഹേന്ദ്രവരുണോപമഃ
ഹത്വാഹം രാവണം യുദ്ധേ സപുത്ര ബലവാഹനം
അഭിഷിച്യ ച ലങ്കായാം വിഭീഷണമഥാപി ച
ഭരതേ രാജ്യമാരോപ്യ ത്യക്ഷ്യേ ദേഹം മഹാബല

സീതയോടും ഭരതലക്ഷ്മണശത്രുഘ്നന്മാരോടും ഉള്ളതിൽ എത്രയോ മടങ്ങ് അധികമായ ഒരു സ്നേഹമാണു ഭഗവാനു സുഗ്രീവനോടുള്ളതെന്നു ഇവിടെ ഉദ്ധൃതമായ ഭാഗം തെളിയിക്കുന്നു. ത്യക്ഷ്യേ ദേഹം മഹാബല!" എന്ന ഭാഗം ഭഗവാനുള്ള സ്നേഹത്തിന്റെ പാരമ്യത്തെ കാണിക്കുന്നു.

രാഘവീയത്തിന്റെ രമണീയതയെക്കുറിച്ചു ദിഗ്ദശനം ചെയ്യുന്നതിനു മാത്രമെ ഇവിടെ സാധിച്ചിട്ടുള്ളു. രഘുവംശം മാഘം കിരാതാർജ്ജുനീയം ശ്രീകണ്ഠചരിതം നൈഷധീയചരിതം കുമാരസംഭവം മുതലായ ചുരുക്കം ചില മഹാകാവ്യങ്ങളെ മാററിനിൎത്തിയാൽ, സംസ്കൃതഭാഷയിലുണ്ടായിട്ടുള്ള മറേറതു മഹാകാവ്യത്തോടും കിടപിടിക്കുന്ന ഒന്നാണു രാഘവീയം എന്നു നിസ്സംശയം പറയാം. ശബ്ദത്തിൽ ഉള്ള നിഷ്കൎഷയും ഔചിത്യവും പാണിവാദന്റെ രണ്ടു അസാധാരണ ഗുണങ്ങളാണെന്നു രാഘവീയത്തിന്റെ ഏതുഭാഗവും സാമൎത്ഥ്യത്തോടുകൂടി തെളിയിക്കുന്നതാണ്. മനോധൎമ്മപ്രയോഗംകൊണ്ടുള്ള ഒരു സ്വത്വം ഏതുതരം വൎണ്ണനത്തിലും കാണും. ഈ ഗുണം പാണിവാദകവിതയുടെ ഒരു ജീവനാകുന്നു. രാമപാണിവാദന്റെ മഹാകവിത്വത്തെ അപ്രചലമാകുംവണ്ണം ലോകത്തിൽ നിലനിൎത്തുന്നതിന് ഈ മഹാ കാവ്യത്തിന്റെ ഏതെങ്കിലും ഒരു സൎഗ്ഗമോ അതിലെ ഏതെങ്കിലും ഒരു ഭാഗമോ മാത്രം മതിയാകുമെന്നു പറഞ്ഞാൽ രാഘവീയത്തിന്റെ മാഹാത്മ്യം അല്പമെങ്കിലും വ്യക്തമാകുമെന്നു വിശ്വസിക്കുന്നു.

വിഷ്ണുവിലാസം ബാലന്മാരുടെ ഉപയോഗത്തെ കരുതി നിൎമ്മിച്ചിട്ടുള്ളതായിരിക്കണം. ഇതു് ഒരു ചെറിയ കാവ്യമാകുന്നു. ഇതിൽ ഓരോ സൎഗ്ഗംകൊണ്ടും മഹാവിഷ്ണുവിന്റെ ഓരോ അവതാരത്തെ വൎണ്ണിക്കുന്നു.

നവാംബുദശ്യാമളകോമളത്വിഷോ
നവാവതാരാനനുകീൎത്തയേ ഹരേഃ
നവാൎത്ഥക്ലൃപ്തിഃ പുനരസ്തു വാ ന വാ
ന വാമതാം യാന്തിബുധാ വിമത്സരാഃ

എന്നു കാവ്യാരംഭത്തിൽ കവിതന്നെ പറഞ്ഞിട്ടുണ്ടു്, ലാളിത്യവും ഘടനയ്ക്കു രമണീയതയും ഈ കൃതിയിലും കാണുന്ന ഗുണങ്ങളാകുന്നു.

സുവൎണ്ണപങ്കേരുഹപാംസുമാംസളൈ-
സ്സുരാപഗാവീചിസഖൈസ്സമീരണൈഃ

നിക്ഷേപ്യമാണേന നിലിനപ്രവൈരിണാ
നിഷണ്ണമൈന്ദ്രേ മണിമന്ദിരേ രാദരെ

+ + + + + + +

നിശാസു ച പ്രജ്വലദോഷധിദ്രുമേ
നമേരുദാരു പ്രതിബദ്ധവാരണാഃ
സുഗന്ധിശൈലേയരസേസ്ര്യസൈനികാഃ
മണിസ്ഥലീനാം നിചയേപി ശശ്രമുഃ

എന്നും മററുമുള്ള പദ്യങ്ങളിൽ കാണുന്ന ശബ്ദലാളിത്യവും ആശയ പ്രസന്നതയും വിഷ്ണുവിലാസത്തിൽ എവിടെയുമുണ്ട്.

ചലാപരേഷാം സുരതാപ്തിമാശു യാ
കരോതി കണ്ഠഗ്രഹണാദനന്തരം
അഥാമുനാ സാപസുഹാരിണീ ധൃതാ
കൃപാണയഷ്ടിഗ്ഗണികേവ പാണിനാ

എന്ന പദ്യം അർത്ഥപ്രൌഢിയുള്ള ഒന്നാണ്. ഈ മാതിരി അർത്ഥപുഷ്ടങ്ങളായ പദ്യങ്ങളും ഈ കാവ്യത്തിൽ അവിടെയവിടെ കാണാം. അലങ്കാരസുരഭിലമായ ഒരു പദ്യത്തെക്കൂടി ഉദ്ധരിച്ചുകൊള്ളുന്നു:—

മുരാരിമകരോ മഹദ്രുസ്സൂടന ദൃസ്ഥിതാസ്ഥിഘടാ-
മുണാളശകലാകുലെ രുധിരവാരിഭിഃ പൂരിതെ
ഉരസ്സരസി വൈരിണഃസ്സുടനികൃത്തചിത്താംബുജേ
നിജം ഭൃശമമജ്ജയത് ഫലനരുഷാവിഷ്ടാണാഞ്ചലം

ശങ്കരവാരിയരുടെ കൃഷ്ണവിജയം കാവ്യത്തോട് ഒരുവിധവും താഴ്ന്നു നില്ക്കുന്നതല്ല വിഷ്ണുവിലാസം. ശബ്ദഭംഗിയിലുള്ള മെച്ചം കൃഷ്ണവിജയകാരൻ തന്നെ കൈക്കലാക്കമെന്നിരിക്കിലും ലാളിത്യം പ്രസന്നത ഔചിത്യം മുതലായ ഗുണങ്ങൾകൊണ്ടു വാരിയക്കു നമ്പിയാരെ അകററിനിറുത്തുവാൻ കഴിയുന്നതല്ല.

വൃത്തവാത്തികം എന്നൊരു ശാസ്ത്രഗ്രന്ഥം രാമപാണിവാദൻെറ കൃതിയായിട്ടുണ്ട്. ഇതും ബാലന്മാരുടെ ഉപയോഗത്തെ കരുതി രചിച്ചതാകുന്നു. ഛന്ദശ്ശാസ്ത്രം അഭ്യസിക്കുന്നവക്ക് ഈ ഗ്രന്ഥം വളരെ പ്രയോജനപ്പെടും.

ബാലാനാമുപയോഗാത്ഥം യാ കൃതാ വൃത്തകാരികാ
ഉദാഹരണയോഗേന സാ മയാ പൂരയിഷ്യതെ

എന്ന പദ്യത്തിൽനിന്നു വൃത്തവാത്തികത്തിൻെറ ഏകദേശസ്വഭാവം ഗ്രഹിക്കാം.

ശ്രീകൃഷ്ണവിലാസം രാഘവീയം വിഷ്ണുവിലാസം എന്നീ കാവ്യങ്ങളുടെ വ്യാഖ്യാനങ്ങൾ, പാണിവാദനു വ്യാഖ്യാതാക്കന്മാരുടെ കൂട്ടത്തിലും ഒരു ഉന്നതമായ സ്ഥാനത്തിന് അവകാശമുണ്ടെന്നു കാണിക്കുന്നവയാണ്. വിവിധശാസ്ത്രങ്ങളിലും വിശേഷിച്ചു കാവ്യനാടകാദി മാർഗ്ഗത്തിലും ഒരു വ്യാഖ്യാതാവിന് ഉണ്ടായിരിക്കേണ്ട സുദൃഢവും സുവിപുലവുമായ പരിചയം പാണിവാദന് ഉണ്ടെന്നു ഈ വ്യാഖാനങ്ങളിൽ ഏതും തെളിയിക്കും. ഗഹനങ്ങളായ ആശയങ്ങളെ ലളിതങ്ങളായ വിവരണങ്ങളെക്കൊണ്ട് ആക്കും മനസ്സിലാകത്തക്കവിധം പ്രകാശിപ്പിക്കുന്നതിനു പാണിവാദനു പ്രത്യേകം നൈപുണ്യം ഉണ്ട്.

ശിവനേയും വിഷ്ണുവിനേയും കുറിച്ചു സ്തുതിപരങ്ങളായിട്ടുള്ള രണ്ടു കൃതികളും പാണിവാദൻെറ വകയായിട്ടുണ്ട്. പാണിവാദൻ ഒരു വലിയ ഭക്തനായിരുന്നു എന്ന് ഈ കൃതികൾ തെളിയിക്കുന്നതാണ്.

കുഞ്ചൻനമ്പിയാരുടേതാക്കിവച്ചിരിക്കുന്ന പഞ്ചതന്ത്രം പ്രസിദ്ധപ്പെട്ടിട്ടുള്ളതാകുന്നു.

'വിഷ്ണുഗീത' പാണിവാദൻ വിരചിച്ചിട്ടുള്ള ഒരു ഹംസപ്പാട്ടാകുന്നു. ഇതു ഇതിവൃത്തഗതികൊണ്ടു 'വിഷ്ണുവിലാസം' കാവ്യത്തെ അനുകരിക്കുന്നു. ഈ വിഷ്ണുഗീതയുടെ കവിതാഭംഗി അസാധാരണം എന്നുതന്നെ പറയണം.

അർത്ഥത്തിന്റെ ലാളിത്യം, പ്രസന്നത, ഘടനയുടെ ശുദ്ധി, ശബ്ദത്തിന്റെ നിരർഗ്ഗളമായ പ്രസരണം മുതലായ ഗുണങ്ങളുടെ പുഷ്ടികൊണ്ട് അത്യന്തം വിശിഷ്ടമായ ഒരു കൃതിയാണു വിഷ്ണുഗീത എന്നേ ചുരുക്കി പറയുവാനുള്ളൂ. കുഞ്ചൻനമ്പിയാരെ വിസ്മയിപ്പിക്കുന്ന ഫലിതങ്ങളും മനോധർമ്മങ്ങളും ഈ കൃതിയിൽ ചുരുക്കമായിട്ടെങ്കിലും കാണാൻ കഴിയും.

രാമപാണിവാദന്റെയും കുഞ്ചൻനമ്പിയാരുടേയും കവിതാപ്രസ്ഥാനം എളുപ്പം തിരിച്ചറിയാം. സംസ്കരണത്തിൽ രാമപാണിവാദനുള്ള നിഷ്കർഷ അധികം കവികൾക്കു കാണാത്ത ഒരു ഗുണമാകുന്നു. കുഞ്ചൻ വലിയ നിരങ്കുശനാണ്. പാമരന്മാരെ രസിപ്പിക്കുന്ന കാര്യത്തിൽ കുഞ്ചൻനമ്പിയാർ പ്രത്യേകം മനസ്സുവച്ചിരുന്നു. കുഞ്ചൻനമ്പിയാരുടെ മനോധർമ്മഗതിയും ഫലിതവിശപാസവും സാധാരണ ജനസമുദായത്തെ ആകർഷിക്കുന്ന അസാധാരണ ഗുണങ്ങളാകുന്നു. ഉന്നതമായ പർവ്വതശിഖരത്തിൽനിന്നു അഹങ്കാരത്തോടുകൂടി കുതിച്ചുചാഞ്ഞു തുള്ളിച്ചാടി കരയടിച്ചു തകർത്തു പ്രവഹിക്കുന്ന ഒരുമഹാനദിയോടു ഞാൻ നമ്പിയാരുടെ കവിതയെ ഉപമിക്കാം. ആ നദിയിൽ കരടുകളും കലക്കങ്ങളും ഉണ്ടായിരിക്കും. എങ്കിലും പ്രവാഹ വേഗത്താൽ അതൊന്നും ആർക്കും അനിഷ്ടമായി തോന്നുകയില്ല. എന്നാൽ അവധാനപൂർവ്വം പദങ്ങളെ വച്ചു യുക്തമായ മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാതെ വിഭ്രമവിലാസത്തോടുകൂടി സഞ്ചരിക്കുന്ന "ശ്രോണീമണ്ഡലഭാരമന്ദഗമന"യും സമുചിതാലങ്കാര ഭാസുരയും ആയ ഒരു സുന്ദരീരത്നത്തിന്റെ സാദൃശ്യമാണു രാമപാണിവാദന്റെ കവിത വഹിക്കുന്നത്. സഹൃദയന്മാർക്ക് ഇവ രണ്ടിനോടും ഉള്ള പ്രീതി രണ്ടുവിധത്തിലാണെന്നു മാത്രമെ പറയുവാനുള്ളൂ. കുഞ്ചൻനമ്പിയാരും രാമപാണിവാദനും ഒന്നാണെന്നു അഭിപ്രായപ്പെടുന്ന പണ്ഡിതന്മാർ ചില സംഗതികൾ പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ട്. തോട്ടിതട്ടിയെറിഞ്ഞു തോന്നിയതു കാട്ടി സഞ്ചരിക്കുന്ന ഒരു മദിച്ച ആനയാണ് കുഞ്ചൻനമ്പിയാരുടെ കവിതം. കർക്കശതരങ്ങളായ സംസ്കൃതശാസ്ത്രവിധികൾക്കു കീഴടങ്ങി ശാന്തതയും പരിപാകതയും വഹിച്ചു സീതാരാഘവരാഘവീയാദികളെ പോലെയുള്ള കാവ്യമാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നതിനു ആ ഗജേന്ദ്രനു എത്രമാത്രം സാധിക്കുമെന്നതു് ആലോചിക്കേണ്ട ഒരു സംഗതിയാകുന്നു. ശംബരവധം കഥകളി കുഞ്ചൻനമ്പിയാരുടേതാണെന്നു പ്രസിദ്ധമാകുന്നു. ഈ കൃതിയിൽ പല സംസ്കൃതപദ്യങ്ങളും കാണുന്നുണ്ട്. അവയ്ക്കുംമുൻപു ഉദ്ധരിച്ച രാമപാണിവാദന്റെ പദ്യങ്ങൾക്കും തമ്മിൽ അത്യന്തം പ്രസ്ഫുടമായ വ്യത്യാസം ശയ്യാപാകാദികളെ സംബന്ധിച്ചു കാണുവാൻ കഴിയും. കഥകളികളുടെ കൂട്ടത്തിൽ ശംബരവധത്തിന് ഒരു നല്ല സ്ഥാനംതന്നെ കിട്ടിയിട്ടില്ല. ശ്രീകൃഷ്ണചരിതം ഭാഷാകാവ്യവും കുഞ്ചൻനമ്പിയാരുടെ കൃതിയാകുന്നു. രാഘവീയത്തിൽ എല്ലാഭാഗത്തും തെളിഞ്ഞു പ്രവഹിക്കുന്ന നവംനവങ്ങളായ മനോധർമ്മങ്ങളുടെ അല്പമായ ഒരു സൌരഭ്യംപോലും ഈ കൃതിയിൽ തൊട്ടുതെറിച്ചിട്ടില്ലെന്നുള്ള സംഗതി തന്നെ ഇവരണ്ടും രണ്ടുപേരുടെ കൃതികളാണെന്നു സ്പഷ്ടമാക്കുന്നു. തുള്ളൽപ്പാട്ടുകളിൽ നാനാമുഖമായി പാഞ്ഞു് അതിമാധുര്യത്തോടുകൂടി പ്രവഹിക്കുന്ന സംസ്കൃതകാവ്യപ്രസ്ഥാനത്തിലുള്ള നമ്പിയാരുടെ കവനസാമർത്ഥ്യം ശ്രീകൃഷ്ണചരിതത്തിലായപ്പോൾ എത്രമാത്രം നിയന്ത്രിതവും മന്ദിതവു മായിപ്പോയി! രാഘവീയം വിഷ്ണുവി

ലാസം എന്നീ കാവ്യങ്ങളുടെ കർത്താവിൽനിന്നും ശ്രീകൃഷ്ണചരിതം പോലെയുള്ള കാവ്യങ്ങളുടെ ഉല്പത്തി വളരെ അസംഭാവ്യമായിത്തന്നെ എനിക്കു തോന്നുന്നു.

കുഞ്ചൻനമ്പിയാരും രാമപാണിവാദനും ഒരേദേശത്ത് ഒരേകുഡുംബത്തിൽ ഏറെക്കുറെ ഒരേകാലത്തു ജീവിച്ചിരുന്നതായിട്ടാണ് അന്വേഷണംകൊണ്ട് അറിയുന്നത്. രാമപാണിവാദന്റെ മരുമകനായിരിക്കണം കുഞ്ചൻനമ്പിയാർ എന്ന് ഊഹിക്കാവുതാണ്. ചെമ്പകശ്ശേരിരാജാവു മാർത്താണ്ഡവർമ്മ മഹാരാജാവു എന്നിവരും മററുമായുള്ള സേവ കുഞ്ചൻനമ്പിയാർക്കു ലഭിക്കുവാൻ ഇടയായതു രാമപാണിവാദൻ നിമിത്തം ആകുന്നു. രാമപാണിവാദൻ ചെമ്പകശ്ശേരി വന്നു താമസിച്ചിട്ടുള്ളതായി തെളിയുന്നുണ്ട്. ചന്ദ്രികയിൽ കാണുന്ന മംഗലം കിള്ളിക്കുറിശ്ശിമംഗലമാകുന്നു. ഇവിടത്തെ ക്ഷേത്രം അററകുററപ്പണി ചെയ്ത രാമപാണിവാദൻ മഹാ കവിയായ രാമപാണിവാദങ്കൽനിന്നു ഭിന്നനും അടുത്തകാലത്തു ജീവിച്ചിരുന്ന ഒരാളുമാണെന്നു അറിയുന്നു.

കൊല്ലംതൊള്ളായിരത്തങ്ങിരുപതുമിരുപത്താറുമേ പഞ്ചപത്തും
ചെന്നിട്ടന്നോരുകാലം മിഥുനമുപഗതേ ഭാസ്കരേ ധന്യധന്യഃ
കൃഷ്ണേപക്ഷേ ചതുർത്ഥി ചതയയുതദിനേ മാതുലഃ കൃഷ്ണനാമാ
വിഷ്ണോഃസായൂജ്യമാപ്പോ വിഹിതഹരിനമസ്യാദികോദോഷഹീനം

എന്നുള്ള (കുഞ്ചൻനമ്പ്യാരുടെ) ചരമപദ്യത്തിൽനിന്നു കുഞ്ചൻനമ്പിയാരുടെ ശരിയായ പേർ കൃഷ്ണൻ എന്നാണെന്നു വ്യക്തമാകുന്നു. കൃഷ്ണൻ എന്നപേർ 'കുഞ്ഞനാ'യി ക്രമേണ 'കുഞ്ചനാ'യി പരിണമിക്കുന്നതിനു യുക്തിയുണ്ട്. എന്നാൽ രാമൻ 'കുഞ്ചൻ' ആകുന്നതിനു ഒരു വഴിയും കാണുന്നില്ല. 'രാമേണപാണിവാദേന രാമേണപാണിവാദേന' എന്നു പല സന്ദർഭങ്ങളിലും ആവർത്തിച്ചു കവിതന്നെ പറഞ്ഞിരിക്കുന്നതിനാൽ രാഘവീയാദി കാവ്യകാരന്റെ പേർ 'രാമൻ' എന്നാണെന്നും, മാതുലഃകൃഷ്ണനാമാ' എന്ന പദ്യാംശത്തിൽനിന്നു കുഞ്ചൻനമ്പിയാരുടെ പേർ കൃഷ്ണൻ എന്നാണെന്നും നിർവ്വിവാദംതെളിയുന്നു. അപ്പോൾ ഈ രാമനും കൃഷ്ണനും ഒരാൾ ആകുക എന്നതു തെളിവിനും വാസ്തവത്തിനും വളരെ വിരുദ്ധമാണെന്നു മാത്രമേ പറയുവാനുള്ളു.

രാമപാണിവാദന്റെ കൃതികൾ എല്ലാം ലബ്ധങ്ങളായിട്ടില്ല. കിട്ടിയിട്ടുള്ളവയിൽ തന്നെ ചുരുക്കം ചിലകൃതികൾ മാത്രമേ പ്രസിദ്ധീകൃതങ്ങളായിട്ടുള്ളു. രാഘവീയമഹാകാവ്യവും മററും ഇനിയും അപ്രകാശിതമായിത്തന്നെയിരിക്കുന്നു. രാമപാണിവാദന്റെ കാര്യത്തിൽ പണ്ഡിതന്മാർ വേണ്ടിടത്തോളം ശ്രദ്ധപതിക്കുന്നതിനും തൽകൃതങ്ങളായ കൃതിരത്നങ്ങൾ പ്രകാശിതങ്ങളാകുന്നതിനും ഇടയാകുമ്പോൾ കേരളത്തെ പ്രത്യേകം സംബന്ധിക്കുന്ന സംസ്കൃതസാഹിത്യചരിത്രത്തിനു ഏററവും ശോഭനവും അഭിമാനകരവും ആയ ഒരു പാവനാദ്ധ്യായം ലബ്ധമാകുമെന്നതിനു സംശയമില്ല. ആ അഭിലഷണീയമായ ദശാന്തരം അചിരേണ സംഭവിക്കാറാകട്ടെ!'

## വടക്കൻ പാട്ടുകൾ

(ഒരു നിരൂപണം)

(സി. അച്യുതമേനോൻ. ബി. എ.)

മലയാളത്തറവാടുകളിൽ പ്രത്യേകിച്ച് ഉത്തരകേരളത്തിലുള്ള തറവാടുകളിൽ അധികാരം ചെലുത്തിയിരുന്ന കാരണവന്മാർ തറവാട്ടിന്റെ യോഗക്ഷേമം അതിനിഷ്കർഷയോടെ പാലിച്ചു വന്നവരായിരുന്നു. തറവാട്ടുപാരമ്പര്യം, തറവാട്ടുമര്യാദ എന്നീ എണ്ണങ്ങൾ അവരുടെ അനന്തിരവന്മാരുടെ ഉള്ളിൽ വേരൂന്നാൻ കാരണവന്മാർ പല ഉപായങ്ങളും പ്രയോഗിക്കാറുണ്ടായിരുന്നു. ഓ

ന്നതിന് ഓണത്തല്ല മുതലായ കായിക വിനോദങ്ങളും അഭ്യാസങ്ങളും, വിഷുവിനു വെടിമരുന്നു പ്രയോഗങ്ങളും, പുതിയ പരിഷ്കാരസൂര്യന്റെ രശ്മിതട്ടിയിട്ടും ഇടക്കാലംവരെക്കും നിലനിന്നുപോന്നു. യുദ്ധവീരന്മാരായ പുരുഷന്മാർ ഇത്തരം വിനോദങ്ങളിൽ ഏർപ്പെട്ടു വന്നിരുന്നതു് അവരുടെ പ്രകൃതിക്കു് എല്ലാംകൊണ്ടും യോജിച്ചതുതന്നെ. പൌരുഷംപോലെ സ്ത്രീത്വവും കേരളീയർ പുരാതനകാലം മുതല്ക്കേ പരിപാലിച്ചു വന്നിട്ടുണ്ടു്. സ്ത്രീകൾക്കായി തിരുവാതിര എന്നൊരു ആഘോഷം പ്രത്യേകമായും അവർ ഉണ്ടാക്കിത്തീർക്കാൻ മടിച്ചിട്ടില്ല. അവർക്കു സഹജമായ വിലാസങ്ങൾ സമുദായത്തിന്റെ നേർ പകുതി അധീനമായിരിക്കുന്ന അവരുടെ മാനസികവ്യാപാരങ്ങൾ- പ്രകൃതിക്കനുസരിച്ചു പന്ഥാവിൽ കൂടി പ്രകടമായി പരിപുഷ്ടിയെ പ്രാപിക്കാതിരുന്നാൽ ഇരുകാലിൽ ഇരുന്നരുളേണ്ടുന്ന സമുദായം ഒരു കാലില്ലാതെ കഷ്ടപ്പെടേണ്ടി വരുമെന്നു വിചാരിച്ചിട്ടായിരിക്കാം സ്ത്രീജനങ്ങളുടെ വിനോദങ്ങൾക്കു് മാത്രമായി ഒരു വിശേഷദിവസം അനുവദിച്ചതു്. പൌരുഷവും ശക്തിയും വർദ്ധിക്കുവാൻ പുരുഷന്മാർ ശ്രമിച്ചതുപോലെ മാനസികവ്യാപാരത്തിന്റെ പ്രദർശനമായ കലാചാതുര്യം വളർത്തേണ്ടുന്ന ഭാരം സ്ത്രീകളും കയ്യേററതായി വിചാരിക്കാം. അതനുസരിച്ചു് അവരുടെ ആഘോഷങ്ങളിൽ വേഷഭൂഷാദികളിലുള്ള മോടിയും സംഗീതനൃത്തങ്ങളുടെ പലതരത്തിലുള്ള പ്രകാരഭേദങ്ങളും പ്രാധാന്യംവഹിച്ചു. മഹിളകൾക്കു് അതിരുകവിഞ്ഞ സ്വാതന്ത്ര്യം കൊടുക്കുന്നതു സമുദായത്തിന്റെ സദാചാരബോധത്തിന്നു് ഒരു പുഴക്കുത്താണെന്നു് പറയുന്നവരോട് പുരുഷന്മാരുടെ പ്രാബല്യം മുഴുത്ത പാശ്ചാത്യ സമുദായങ്ങളിൽ ഇക്കാലത്തുപോലും കണുന്നകുഴപ്പങ്ങളുടെ കാരണം അന്വേഷിക്കുവാൻ അപേക്ഷിക്കുകയേതരമുള്ളു.

ഇവയെല്ലാം പുറമെയുള്ള പരിഷ്കാരത്തെ ബാധിക്കുന്നതാണല്ലോ. ആന്തരപരിഷ്കാരത്തെ സ്പർശിക്കുന്നതിനോ പുലർത്തുന്നതിനോ യാതൊരേർപ്പാടും ചെയ്തിട്ടില്ലേ എന്നു ചോദിക്കുകയാണെങ്കിൽ ആ കാര്യത്തിലും അവർ അജാഗ്രത കാണിച്ചുവെന്നു പറയുവാൻ തരമില്ല. ഇവിടെയാണു് നമ്മുടെ വടക്കൻപാട്ടുകൾക്കുള്ള സ്ഥാനം. തറവാട്ടിൽ കാരണവർ അത്താഴം ഊണു് കഴിഞ്ഞു് കിടക്കുവാൻ പോകുന്നതിന്നു മുമ്പായി കുറച്ചുനേരം ഉമ്മറത്തിരിക്കയോ മിററത്തിറങ്ങി ലാത്തുകയോ പതിവുണ്ടു്. അപ്പോൾ വിനോദത്തിനായി കുട്ടികളെ വിളിച്ചു രാമായണമോ മററോ ചൊല്ലുവാൻ പറയും. അത്രയ്ക്കു് പരിഷ്കാരം കാരണവർക്കില്ലെങ്കിൽ വഴിപോക്കരോ പണ്ടാരന്മാരോ ആരെങ്കിലും അന്നു അവിടെ ഭക്ഷണത്തിന്നു് വന്നു കൂടീട്ടുണ്ടെങ്കിൽ അവനെ വിളിച്ചു "എടോ നിനക്കു് വടക്കൻ പാട്ടു് അറിയോ" എന്നു ചോദിക്കും. അവന്റെ അറിയാമെന്നുള്ള ഉത്തരവും "തച്ചോളിയോമനകുഞ്ഞോതേനൻ, എന്നോ 'കപ്പുള്ളി പാലാട്ടെ കൊങ്കിയമ്മ, എന്നോ തുടങ്ങുന്ന പാട്ടും ഒരേ ശ്വാസത്തിൽതന്നെ ആരംഭിക്കും. ഒരു പാട്ടു കഴിയുന്നതുവരെ ഒരേ രീതിയിൽ ഇവന്റെ ഇഷ്ടംപോലെ അക്ഷരങ്ങൾ മുറിച്ചിട്ടും കുറച്ചിട്ടും ചിലപ്പോൾ ഇറക്കിയിട്ടും അവൻ പാടും. പാട്ടു പകുതിയാകുമ്പോഴെക്കു് കേൾക്കാനിരിക്കുന്ന കുട്ടികൾ പാട്ടിലുള്ള ലയം ഉറക്കത്തിലേക്കു പകർത്തിത്തുടങ്ങീട്ടുണ്ടാവും. കാരണവർ മാത്രം പാട്ടുകാരനെ അഭിനന്ദിച്ചു കിടക്കാൻ പോകും. പാട്ടുകളിലെ നായകന്മാരുടെ വീര്യപരാക്രമങ്ങൾ പാടി കേൾക്കുമ്പോൾ കുട്ടികൾക്കു അവരെപ്പററി സ്മരണയും തന്നിമിത്തം അഭിമാനവും ജനിക്കട്ടെ എന്നായിരിക്കും ഈ ആചാരത്തിന്റെ ആന്തരം. ഭാരതപ്പുഴയുടെ വടക്കെ അതിർത്തിവരെ ഇങ്ങിനെ ഒരു സമ്പ്രദായം ഈ അടുത്തകാലം വരെ നിലനിന്നു വന്നിരുന്നുവെന്നതിലേക്കു് ഒരുസാക്ഷി ഞാൻതന്നെയാണു്.— എന്റെ കുട്ടിക്കാലത്തു് തറവാട്ടിൽ കാരണവൻ വഴിപോക്കരെക്കൊണ്ടു് വടക്കൻപാട്ടു പാടിക്കുന്നതു് ഞാൻ കേട്ടിട്ടു

ണ്ട്. വേറെ ചില കാരണവന്മാർ പാടിച്ചിരുന്നതായും എനിക്ക് അറിവാനിടയായിട്ടുണ്ട്. കുറച്ചുകൂടി വടക്കോട്ടു പോകയാണെങ്കിൽ പാട്ടു കേൾക്കാൻ രാത്രിവരെ നാം കാക്കേണ്ടതില്ല. കൂലിപ്പണിയെടുക്കുന്ന സ്ത്രീകളുള്ള സ്ഥലങ്ങളിൽ ചെന്നുകൂടിയാൽ പകലും യഥേഷ്ടം കേൾക്കുവാൻ സാധിക്കുന്നതാണ്. ഞാറുപറിക്കുക, നടുക, ചകിരിതല്ലുക, പിരിക്കുക, മുതലായ പ്രവൃത്തികൾ സ്ത്രീകളാണല്ലോ എടുക്കാറുള്ളത്. അവ അധികംനേരം മുഷിഞ്ഞിരുന്നു ചെയ്യേണ്ട പ്രവൃത്തികളാകയാൽ നേരം പോവാൻ ചില വിനോദങ്ങൾ അവരും ആശ്രയിക്കേണ്ടിവരുന്നു. പ്രവൃത്തിക്ക് വിഘ്നം വരാതിരിക്കത്തക്കവണ്ണമുള്ളതല്ലാതെ വേറെ യാതൊന്നും അവക്ക് സ്വീകരിക്കുവാനും തരമില്ല. പാട്ടുപാടുന്നതായാൽ തനിക്കും കേൾന്നവക്കും വലിയ വിരോധത്തിന്നും വഴിയില്ലല്ലോ. താളം പിടിച്ചു പദങ്ങൾ പാടുവാൻ തക്കവണ്ണം സംഗീതപരിജ്ഞാനം അവക്കില്ല. പണിതീരുന്നതുവരെ അനവധി പാട്ടുകൾ പാടുന്നതിന്നും അസൌകര്യമുണ്ടു. അർത്ഥം മനസ്സിലാക്കാൻ കഴിയാത്തവിധം കടുപ്പമുള്ള വല്ലതും പാടുന്നതിൽ അവക്കു രസമുണ്ടാകുമോ എന്നും സംശയമാണ്. നാടോടി ഭാഷയിൽ കേൾക്കുന്ന മാത്രയിൽ സാരം ഗ്രഹിക്കാവുന്നതും, ചൊല്ലുവാൻ പ്രയാസമില്ലാത്തതും, രീതിക്ക് അധികം വൈഷമ്യമോ വൈചിത്ര്യമോ ഇല്ലാത്തതും, ആയ വല്ല ഗാനങ്ങളുമാണ് അവക്ക് യോജിക്കുന്നത്. ഈ ഗുണങ്ങൾ ഒക്കെത്തികഞ്ഞ വടക്കൻപാട്ടുകൾ അവക്കു സ്വാധീനമുള്ളപ്പോൾ അവർ വേറെ യാതൊന്നിനേയും ആശ്രയിക്കേണ്ടതും ഇല്ല. കോഴിക്കോട്ടു മൂരിയാട്ടുപാലവും മാങ്കാവു പാലവും കടന്നുപോയിട്ടുള്ളവക്കു ഞാൻ മേൽ വിവരിച്ചസംഗതി അനുഭവപ്പെടുന്നതാണ്.

ഈ ഘട്ടത്തിൽ നിങ്ങളിൽ നിന്ന് ഒരു ചോദ്യം ഞാൻ പ്രതീക്ഷിക്കുന്നുണ്ട്. അത്താഴം കഴിഞ്ഞു കുറച്ചുനേരത്തേക്കുള്ള വിനോദത്തിന്നും വഴിവക്കിലിരുന്നു കേൾക്കാനാളില്ലാതെ പാടുന്നതിന്നും തക്കയോഗ്യതയെ ഈ പാട്ടുകൾക്കുള്ളുവെങ്കിൽ അത് ഇപ്പോഴത്തെ നിലയിൽത്തന്നെ ഇരിക്കുന്നതല്ലേ ഭേദം. അത് അപരിഷ്കൃതമാണെങ്കിൽ വലിയവരുടെ മുമ്പിലേക്ക് അതിനെ പിടിച്ചുവലിച്ചു കൊണ്ടുവന്ന് എന്തിനാണ് അതിന്റെ ഉള്ളുകള്ളി പുറത്താക്കുന്നത്? എന്നായിരിക്കും നിങ്ങളുടെ ചോദ്യം എന്നു ഞാൻ ഊഹിച്ചുകൊള്ളട്ടെ. ഇതിന്നു സമാധാനമായി എനിക്ക് ഒന്നാമതായി പറവാനുള്ളത് ഈ പാട്ടുകൾ നിങ്ങൾ വായിക്കേണമെന്നാണ്. അതു പോരാ നിങ്ങൾ പഠിച്ചു പാടുകതന്നെ വേണമെന്നാണ്. ഇതിന്ന് കുറച്ചു വിഷമമുണ്ടായേക്കാം. കേരളീയക്കു പാട്ടിൽ രസമോ അഭിരുചിയോ കുറവാണെന്നു ഇയ്യിടെയായി ഒരു അപഖ്യാതി പുറപ്പെട്ടിട്ടുണ്ട്. മുമ്പു സ്ത്രീകളെങ്കിലും പാട്ടു പഠിക്കയും കളിക്കയും ചെയ്തിരുന്നു. ഇപ്പോൾ അതും കുറവായിരിക്കുന്നു. കൈകൊട്ടിക്കളി കണ്ടു് ആഫ്രിക്കയിലെ നീഗ്രോസ്സിന്റെ ഡാൻസാണെന്ന് ഡൌട് ചെയ്ത പറങ്ങോടിയുടെ സഹോദരികൾ ഇപ്പോൾ ഉണ്ടോ-ആവോ? ഇല്ലെന്നുവരുന്നതാണ് നമുക്ക് അഭിമാനകരമായിട്ടുള്ളത്. മഹാത്മാഗാന്ധി ഒരിക്കൽ "ചക്രം നിങ്ങൾ നിരന്തരമായി തിരിച്ചുകൊണ്ടിരുന്നാൽ അതിൽ നിന്നു നിങ്ങളെ ആനന്ദമഗ്നരും കൃതകൃത്യരും ആക്കത്തക്കവണ്ണം ഒരു സംഗീതം പുറപ്പെടു"മെന്ന് പറഞ്ഞതായി ഓക്കുന്നുണ്ട്. അതുപോലെതന്നെ വടക്കൻപാട്ടുകളും നിങ്ങൾ ഇടവിടാതെ കുറച്ചുദിവസം പാടുന്നതായാൽ നിങ്ങളെ പരമാനന്ദത്തിൽ ലയിപ്പിക്കുന്ന ഒരു സംഗിതം അതിൽനിന്ന് പുറപ്പെടുന്നതാണെന്നു അനുഭവപ്പെടുന്നതാണ്. ഈ സംഗതി വടക്കൻപാട്ടുകളെപ്പറ്റി മാത്രമല്ല കേരളത്തിന്റെ നാനാഭാഗത്തും പ്രചാരമുള്ള പഴയ പാട്ടുകളെപ്പറ്റിയും പറയാവുന്നതാണ്. ഈ തത്വം മനസ്സിലാക്കിയ മഹാകവി വള്ളത്തോൾ അദ്ദേഹത്തിന്റെ നിസർഗ്ഗസുന്ദരമായ രീതിയിൽ പാടുന്നതു നോക്കുക.—

നമ്മുടെ മാതാവു—കൈരളി— പണ്ടൊരു
പൊന്മണിപ്പൈതലായ്വാണ കാലം
യാതൊരു ചിന്തയുമില്ലാതെ കേവലം
ചേതസി തോന്നിയ മാതിരിയിൽ
ഏടലർ ചെങ്കാൽ ചിലങ്ക കിലുങ്ങുമാ-
റോടിക്കളിച്ചു രസിച്ച കാലം.
പെററമ്മ തന്നുടെ വെൺമുലപ്പാൽ തിരെ
വററിയിട്ടില്ലാത്ത പൂംകണ്ഠത്താൽ
പാടിയിരുന്ന പഴംകഥപ്പാട്ടുകൾ
പാൽക്കുഴമ്പല്ലോ ചെകിടിനെല്ലാം.
വൃത്തവ്യവസ്ഥയില്ലക്ഷര വ്യക്തിയി-
ല്ലർത്ഥോപപത്തിയില്ലെന്നാകിലും
ആരാരെ കോൾമയിർ കൊള്ളിക്കില്ലിഗ്ഗീത-
മാരോമൽപ്പൈങ്കിളിക്കൊഞ്ചൽപോലെ.
നാരായക്കൂർപ്പിനാൽ നൊന്തു ഞെരുങ്ങിക്കൊ-
ണ്ടോരോരോ കീറോല തന്നിൽ വീഴാൻ
സംഗതി വന്നിട്ടില്ലിക്കൃതിക്കാളുകൾ
സന്തതം നെഞ്ചേററിലാളിക്കയാൽ
കേട്ടു പഠിച്ചു പഠിച്ചു നടപ്പായ
പാട്ടിതു പാവന വേദ ഭേദം.
കൗരവ പാണ്ഡവ രാജ്യ വിവാദവും
ശ്രീരാമ കാർമ്മുക ഞാണൊലിയും
പാർവെന്ന തേനന്റെ വാൾവിശൽച്ചീററവും
പാലാട്ടുകോമന്റെ പ്രേമവീർപ്പും
പാക്കനാർ തന്നുടെയുൾപ്പൊരുൾതേടലും
കേൾക്കാമിതിങ്കൾ നിന്നുൾക്കുളിർക്കെ”

പണ്ഡിതന്മാരുടെ മർദ്ദനത്തിനോ, പകർത്തിയെഴുതുന്നവരുടെ അക്രമങ്ങൾക്കോ, അധീനമാവാതെ, സ്വതസ്സിദ്ധമായ പരിശുദ്ധതയ്ക്കു യാതൊരു ഹാനിയും തട്ടാതെ ഇന്നും പലക്കും ആനന്ദനിർവൃതി അണെയ്ക്കുന്ന ആ പഴംപാട്ടുകൾ മഹാകവി പറയുംപോലെ ഒരു പാവന വേദഭേദം” തന്നെയാണ്. വേദവും എഴുതിവെക്കുന്ന പതിവു് മുമ്പുണ്ടായിരുന്നില്ലല്ലോ, ചൊല്ലിക്കൊടുത്തു പഠിപ്പിക്കുന്നതുകൊണ്ടാണ് അതിന്നു ശ്രുതി എന്നൊരു പേരുണ്ടായിട്ടുള്ളതും. ഒന്നു രണ്ടു സംഗതികളിൽ മാത്രമേ ഞാൻ മഹാകവിയോടു് യോജിക്കാതെയുള്ളു. “വൃത്തവ്യവസ്ഥയും അക്ഷരവ്യക്തിയും അർത്ഥോപപത്തിയും ഈ പാട്ടുകൾക്കില്ലെന്നാണ് അദ്ദേഹം അഭിപ്രായപ്പെടുന്നതു്. സംസ്കൃതഛന്ദസ്സ് അനുസരിച്ചുള്ള വൃത്തബന്ധം അവയ്ക്കില്ലെന്നു സമ്മതിക്കാം. പക്ഷെ ചൊല്ലാനായി വ്യവസ്ഥിതമായ ഒരു രീതി അതിനില്ലെന്നു പറഞ്ഞുകൂടാ. ചെവിക്കു് ഇമ്പം തരത്തക്ക വിധത്തിൽ പദങ്ങൾ കൂട്ടിച്ചേർക്കുന്ന ക്രമമാണല്ലോ വൃത്തങ്ങൾക്കെല്ലാം അടിസ്ഥാനം. ഈ തത്വം മനസ്സിലാക്കീട്ടുതന്നെയാണ് പഴയ പാട്ടുകളും ഉണ്ടാക്കീട്ടുള്ളതെന്നുള്ളതിലേക്കു സംശയമില്ല. അല്ലെങ്കിൽ നമുക്കു് ആഹ്ളാദം തരുന്നതിന്നുള്ള ശക്തി അവയ്ക്കു് ഉണ്ടാവുന്നതല്ലല്ലോ. അക്ഷരവ്യക്തി അവയ്ക്കില്ലാതെപോയതു് പാട്ടുകളുടെ കുററമല്ല. അവ പാടുന്നവർ അക്ഷരജ്ഞാനമില്ലാത്തവരായതുകൊണ്ടാണ്. ഇനി അതില്ലെങ്കിലും അവയുടെ മാധുര്യത്തിന്നു കുറവില്ലെന്നു വന്നാൽ പിന്നെ ആ ന്യൂനത വകവെക്കേണ്ടതുമില്ലല്ലോ. അക്ഷരവ്യക്തിയില്ലാതെ വാക്കുകളുടെ “വക്കം മ

ക്കും." വിട്ടു കൊഞ്ചുന്ന ചെറുകുട്ടികളുടെ മധുരാലാപത്തിൽ അതു കേൾക്കാൻ ഒരിക്കൽ ഇടവന്നവക്കാക്കും കൌതുകം കുറയുന്നതല്ലല്ലോ. ഇനി അൎത്ഥത്തിൻെറ സംഗതി പറകയാണെങ്കിൽ അതു വാചാമഗോചരം തന്നെയാണ്.

അൎത്ഥോപപത്തിയുടെ പ്രയോജനം വായനക്കാരുടേയോ കേൾക്കുന്നവരുടേയോ ഹൃദയത്തിൽ സന്ദൎഭത്തിന്നനുസരിച്ച ക്ഷോഭം പുറപ്പെടീക്കുന്നതാണല്ലോ. ആ വിഷയത്തിൽ 'വടക്കൻപാട്ടുകളെപ്പോലെ ശക്തിയുള്ള സാഹിത്യം അധികം ഉണ്ടെന്നു തോന്നുന്നില്ല.

ഓതിരം കടകം നോക്കിയുള്ള വാൾപ്രയോഗങ്ങളും, പുലിയങ്കം പൂഴിയങ്കം തുടങ്ങിയ പതിനെട്ടടവുകളും, പറന്നുവെട്ടി പമ്പരംതിരിഞ്ഞു കോട്ടകളും ഗോപുരങ്ങളും തകക്കുന്ന സംപ്രദായങ്ങളും, വൎണ്ണിച്ചിട്ടുള്ളതു് വായിച്ചാൽ വാളും പരിശയും കൂട്ടിമുട്ടുന്ന ശബ്ദങ്ങളും, അങ്കക്കലികൊണ്ടു തുള്ളിച്ചാടുന്ന രണശൂരന്മാരുടെ പോക്കുവിളിയും, നാം കേൾക്കുന്നപോലെ തോന്നുന്നതാണ്. ഒരുദാഹരണം എടുത്തു കാണിക്കാം. ചന്തുവും കണ്ടർമേനവനുമായുള്ള യുദ്ധം വൎണ്ണിച്ചതു നോക്കാം:—

ആയതു കേട്ടപ്പോൾ കണ്ടർമേനോൻ
കച്ചയും കെട്ടിച്ചമഞ്ഞൊരുങ്ങി
ഉറുമിപ്പരിചയെടുത്തുകൊണ്ട്
പടകളി മുററത്തു ചാടിവീണാൻ
കൂടേയും ചാടിതു കുഞ്ഞിച്ചന്തു
ഇരിവരുമായങ്ങു നേരിട്ടിതു
അങ്കം പിടിക്കുന്നിരുവരുമായി
സരസ്വതി അങ്കം പിടിച്ചവരും
ഗണപതി അങ്കവും താരിത്താഴ്ത്തി
കോൽത്താരിയങ്കം പിടിച്ചവരും
അഞ്ഞൂറും മുന്നൂറും നീട്ടുംനീട്ടി
വാൾത്താരിയങ്കം പിടിച്ചവരും
അഞ്ഞൂറും മുന്നൂറും വെട്ടുവെട്ടി
പതിനെട്ടടവങ്ങുവെട്ട്യവരും
പുലിയങ്കത്താരിയും നേരിട്ടല്ലോ
ചുരിക മുനയിന്നു തി പറന്നു
അങ്കം പറന്നങ്ങു വെട്ടുന്നേരം
വാടിമയങ്ങുന്നു കണ്ടർമേനോൻ
ആത്തക്കം കണ്ടുടൻ കുഞ്ഞിച്ചന്തു
ഈററപ്പുലിപോലെ എതിക്കുന്നുണ്ട്
പോത്തും കലയും ചെറുക്കുംവണ്ണം
മാനത്തു വലിയിടിവെട്ടുംപോലെ
ബാലിസുഗ്രീവന്മാർ യുദ്ധംപോലെ
ആളെ വിവരിച്ചറിഞ്ഞുകൂടാ
ആ തക്കം കണ്ടുടൻ ചന്തുതാനും
പൂഴിപ്പോരങ്കം പിടിച്ചചന്തു
പരിചക്കോപ്പരയിൽ മണ്ണുകോരി
കണ്ടർമേനോൻെറ മുഖത്തെറിഞ്ഞു
പകിരിതിരിഞ്ഞങ്ങു വെട്ടിചന്തു

തച്ചോളി ഓതിരം വെട്ടുവെട്ടി
ഒമ്പതു മുറിയായി വീണു മേനോൻ

ഇത്തരത്തിൽ ഒരു യുദ്ധവൎണ്ണനകാണേണമെങ്കിൽ,

മുഷ്ടിചുരുട്ടി പ്രഹരിച്ചിരിക്കവെ
കെട്ടിയും കാൽകൈ പരസ്പരം താഡനം
തട്ടിയും മുട്ടുകൊണ്ടും തലതങ്ങളിൽ
കെട്ടിയുമേററം പിടിച്ചും കടിച്ചുമ-
ങ്ങൂററത്തിൽ വീണും പുരണ്ടു മുരണ്ടുമുൾ-
ച്ചീററം കലൎന്നു നഖംകൊണ്ടു മാന്തിയും
ചാടിപ്പതിക്കയും കൂടെക്കുതിക്കയും
മാടിത്തടുക്കയും കൂടെക്കൊടുക്കയും
ഓടിക്കഴിക്കയും വാടിവിയൎക്കയും
മാടി വിളിക്കയും കോപിച്ചടുക്കയും
ഊടെ വിയൎക്കയും നാഡികൾ ചീൎക്കയും

എന്നുള്ള തുഞ്ചത്തെഴുച്ഛൻറെ ബാലിസുഗ്രീവ യുദ്ധവൎണ്ണനയെത്തന്നെ ആശ്രയിക്കണം. ഉദാഹരണങ്ങൾ ഇനിയത്തെ പ്രസംഗത്തിൽ അധികം ഉദ്ധരിക്കാനുള്ളതുകൊണ്ട് ഈ പ്രകൃതം അധികം ദീർഘിപ്പിക്കുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ ഈ പാട്ടുകളിൽ സൎവ്വത്ര വിളങ്ങുന്ന അകൃത്രിമസൌന്ദൎയ്യത്തിന്ന് അതിൻെറ ഉല്പത്തിഹേതുവായ ഹൃദയസംഗീതംപോലെ അന്യാദൃശമായ ആകൎഷണശക്തിയുണ്ടെന്ന് അനുഭവസിദ്ധമാണ്. ഈ ഹൃദയസംഗീതം പാട്ടുകച്ചേരികളിൽ നമുക്ക് കിട്ടിവരുന്ന സംഗീതത്തിൽ നിന്നു വ്യത്യാസപ്പെട്ടതാണ്. ഭാഗവതരുടെ സംഗീതം അഭ്യസിച്ചുണ്ടായതാണ്. ഹൃദയസംഗീതം താനെ ഉണ്ടായതാണ്. ഇതാണു അവതമ്മിലുള്ള വ്യത്യാസം. അഭ്യസ്തസംഗീതവും ഹൃദയ സംഗീതവും യോജിച്ചുവന്നാൽ അവയിൽ നിന്നനുഭവിക്കുന്ന പരമാനന്ദരസം അവാച്യമായ ആകൎഷണശക്തിയുള്ളതാണെന്നുള്ളതിലേക്കു സംശയമില്ല. പക്ഷെ മററു നല്ലവസ്തുക്കളെപ്പോലെ ഈ സമ്മേളനവും അപൂൎവ്വമായിട്ടെ കണ്ടുവരുന്നുള്ളു. പരമയോഗികൾ ഏകാഗ്രതയിൽ അനുഭവിക്കുന്ന ആനന്ദം മേല്പറഞ്ഞ ഹൃദയസംഗീതത്തിൻെറ ഒരു രൂപാന്തരം മാത്രമാണ്. കാമിനീകാമുകന്മാർ കേവലം മാനസികമായ ഐക്യത്തെ മാത്രം കാംക്ഷിച്ച് പെരുമാറുമ്പോൾ അവൎക്ക് അനുഭവപ്പെടുന്ന പരമനിർവൃതിയും ഹൃദയസംഗീതത്തിൻെറ പരിണാമഭേദമല്ലാതെ മറെറാന്നുമല്ല.

(തുടരും)

---

## "ഒരു ധീരവനിത"

(വിദ്വാൻ പി. കെ. രാമൻപിള്ള)

(കേക)

ആ നിശാരാജ്ഞി തൻെറ ആജ്ഞയെയുല്ലംഘിപ്പൂ;
മീനാക്ഷിക്ഷേത്രത്തിലെ മന്ദ്രമാം ശംഖനാദം
പൊൻകതിർ വീശും ദീപജാലത്തിൻ പ്രഭാപുഞ്ജം
തങ്കത്താരൊളിയണിപ്പൂമേനിയാൎന്നപോലെ.
അന്ത്യയാമത്തിൽ വാതുൽത്തുറന്ന കോവിലിൻെറ
കാന്തമാം പുരോഭൂവിൽകാണ്മതാരിതു ഹാരേ !

മീനൊളിക്കണ്ണു രണ്ടും പൂട്ടിയും കാന്തിതിങ്ങു-
മാനനജപാപുഷ്പമാനതമാക്കിയും ഹാ!
ചെങ്കതിർ ചൂഴും ചിന്തും തങ്കരങ്ങളെ, തനി-
ത്തങ്കത്താഴികക്കുടമാക്കിയുമനോപമം
കീലാലകണങ്ങളാം വെൺപളുങ്കുകൾ തൂങ്ങും,
ചേലയാൽ പൂമേനിക്കു പൂർണ്ണത വരുത്തിയും,
പാവനഭക്തി തന്നിൽ ലയിച്ചു നിന്നിട്ടുമീ-
ബ്ഭാവുകാംഗിയിൽ—പൂർണ്ണസൗകുമാര്യക്കൊഴുപ്പിൽ—
തെല്ലിടനിന്നീടുവിൻ നേത്രമേ, ഭൂലോകത്തി-
ലില്ലിതിൻമീതെയൊന്നും കണ്ടുകൊണ്ടാനന്ദിപ്പാൻ

രാമണീയകത്തിന്റെ നന്ദനാരാമമാമീ-
രാമതൻ മൃദുനാവാം കാഞ്ചനവിപഞ്ചിയിൽ
പൊങ്ങിടും മണിനാദമാസ്വദിച്ചാനന്ദിച്ചു
നിങ്ങൾ ജന്മസാഫല്യം നേടുവിൻ! കണ്ണുങ്ങളേ!

"ഭൂലോകം കളിപ്പാട്ടമാക്കിയിട്ടാനുകൂലം
ലീലകൾ തുടർന്നീടും പൊന്നമ്മേ! തമ്പുരാട്ടി,
നിൻകടക്കണ്ണിൻ കോണെൻ കാന്തന്റെ കരവാളിൻ-
പൊൻകടയ്ക്കൽ കളിച്ചാൽ വീരദാരങ്ങളാം ഞാൻ,
സ്വന്തരാജ്യത്തിൻ കഷ്ടകാലത്തെത്തുരത്താനെൻ-
കാന്തൻ പോയിട്ടു ദിനം മൂന്നിതാ കഴിയുന്നു
ധീരശ്രീ ചുംബിപ്പൊരു വീരന്റെ വലംകരം
വൈരിവൃന്ദത്തിലിടിവാളൊളിവിശിവീശി,
നാളെയെത്തണേ! ജയവൈജയന്തീസമേതം
മേളമായെന്റെ മുൻപിലംബികേ നിൻ പ്രസാദാൽ;

നിസ്തുലചിത്തഭക്തി പ്രാചുര്യാൽ മാറേറുമീ
പ്രാർത്ഥനാവചനങ്ങളാം തങ്കനാണയങ്ങൾ
ദേവിതൻപാദാബ്ജത്തിലാവോളം കാഴ്ചവച്ചു
പാവനധ്യാനലീനമാനസസമേതയായ്,
പിന്നെത്തൻ തളിർമേനികൊണ്ടുടൻ ശ്രീകോവിലിൽ
സ്വർണ്ണമേഖലയണിയിച്ചിട്ടു മന്ദം മന്ദം
എങ്ങോട്ടോ പടരുന്നിതക്കാഞ്ചനപ്പൂവല്ലി
തിങ്ങിയ കൂരിരുട്ടിൽ വൈദ്യുത പ്രഭാംശംപോൽ
ക്ഷോണിയാം പത്രം തന്നിലന്നത്തെ പ്രഭാതത്തിൽ
ശോണിതരേഖ ചാർത്തി പൂർവ്വദിങ്നാരീസുതൻ,
അക്കുമാരന്റെ രക്തഹസ്തങ്ങൾ ലോകതത്വ-
മൊക്കെയും മുന്നേപ്പോലെ ലേഖനംചെയ്യും മദ്ധ്യേ,
ക്ഷേത്രത്തിൽനിന്നും സ്വന്തസത്മത്തിലെത്തിച്ചിന്താ-
സൂത്രത്താൽ ബദ്ധയായി നിശ്ചലയായി വാഴും,
"മോഹിനീഭായി, തന്റെ മോഹനമുഖത്തിലു-
മാഹന്ത വൈവർണ്ണ്യത്തിൻ വിത്തുകൾ വിതയ്ക്കുന്നോ?

കേൾപ്പതെന്തൊരാരവമാവിഭാതത്തിലാക്ക-
മൾപ്പവരട്ടും, ദീനാലാപമോ കഷ്ടം കഷ്ടം!
ആരുടെ ജീവൻ സ്വന്ത രാജ്യാഭിമാനംവഴി-
യാരൂഢമോദമേറി സ്വാരാജ്യസ്വർണ്ണപീഠം,
അപ്പുമാൻ തന്റെ— അയ്യോ! മോഹിനീഭായിയുടെ
പൊൽപ്രേമസ്വരൂപന്റെ—ജഡമോ? ജഗദീശാ!
കണ്ണുനീർമാല മാറിച്ചേർത്തിടും മഹാജന-

മെണ്ണമില്ലാതെ നില്ക്കും മാർഗ്ഗത്തിൽക്കൂടെ ചിലർ,
ഹസ്തത്തിലേന്തിയണയുന്നിതു, ചേറിൽ വീണ-
നിസ്തുലഹേമസ്തംഭംകൊണ്ടു വന്നിടുംപോലെ,

സുന്ദരീരത്നത്തിൻെറ മുന്നിലക്കൂട്ടർ ചെന്നു
ഖിന്നരായ് കാഴ്ചവച്ചോരത്തിരുവുടലിതാ!
ദീർഘമാം മാറിൽ വെടിയേററു താഴെപ്പതിച്ച
വ്യാഘ്രരാജനെപ്പോലെ ശയിപ്പൂ! ശാന്തം ശാന്തം!
എണ്ണപററിയെങ്കിലുമമ്മുഖദീപം ഹാ! ഹാ!
നിർണ്ണയമുഷഃകാല സോമനെപ്പോലെ കാണ്മൂ!
ശത്രു കണ്ഠത്തിലസിയോടൊത്തു കളിക്കയാ-
ലെത്രയും തെളിഞ്ഞുള്ള വീരബാഹുക്കൾ രണ്ടും,
നിശ്ചലം മലർന്നിതാ കിടപ്പൂ! കാലക്കേടാ-
ലിമ്മകളിടിഞ്ഞുടഞ്ഞിട്ടുമേതൊരുവന്നം,
ഇപ്പാണിപത്മങ്ങളിൽ പൊൽപ്പതാകയും പിടി-
ച്ചിപ്പോഴെത്തീടും മമ നാഥനെന്നോർത്തിരുന്ന,
സല്പതിവ്രതയാളേ! ഖേദിയായ്ക്കെടോ! ലോക-
ശില്പിതൻ പ്രയോഗങ്ങൾക്കില്ലല്ലോ കണക്കൊന്നും,

ഭർത്താവിൻ മൃതദേഹം തൻമുമ്പിൽ കൊണ്ടുവന്ന-
മാത്രയിൽ സ്വനേത്രങ്ങളടച്ചാൾ സാധ്വീരത്നം,
എന്തൊരാശ്ചര്യമിദ, മെന്നു ചിന്തിച്ചു ജന-
മന്ധരായ് പരസ്പരം നോക്കിനിന്നിടുംനേരം,
രക്തരേഖകൾ തുടുത്തോരു നാരിയാൾ ചില-
വാക്കുകൾ തള്ളിവിട്ടു മൗനഭഞ്ജനം ചെയ്താൾ
"എങ്ങുവാൻ മുറിവെൻെറ നാഥൻെറ മേനി തന്നിൽ
തുംഗമാം മാറിലെങ്കിലിങ്ങു തന്നീടിൻ ജഡം
അല്ല പിൻഭാഗത്തെങ്കിലിപ്പുഴേ കൊണ്ടുപോവിൻ
ഇല്ല കാണുവാൻ മോഹം ഭീരുവിൻ മൃതദേഹം
ധീരൻെറ വിരിനെഞ്ചിലാണയേ മുറിവെന്ന-
ഗീരിതിൻ മറുവടിയെന്നപോലാരോ ചൊല്ലി;

അക്ഷണം കണ്ണു രണ്ടും തുറന്നാ, യുവഭട-
വക്ഷസ്സിൽ, കട്ടംചോര പററിയ മുറിവതിൽ
ആധിയാലുള്ളിടിഞ്ഞു പതിച്ചാൾ, ഹാലാഹല
ബാധിത ബോധമെന്യേ ഭൂമിയിലെന്നപോലെ

* * * * * *

എന്തഹോ ചുവടററു വാടിവീണൊരിക്കൊച്ചു
ചെന്താർവല്ലിക്കോ ചൊൽവൂ സ്വാഗതം വീതിഹോത്രൻ
ഇല്ലല്ലോ പാതിവ്രത്യവൈരഹാരത്തിൽ മിന്നും
കല്ലിനെത്തടയുവാൻ തൽക്കരങ്ങൾക്കും ശക്തി.

---

## ആ യാചകിയുടെ പ്രേമഗീതം

(മാന്നാർ എൻ. പി. ചെല്ലപ്പൻനായർ ബി. എ.)

പ്രകൃതിയുടെ അകൃത്രിമമായ രാമണീയകത്വം ബാഹ്യലോകത്തിലേക്ക് എന്നെ പിന്നെയും പിന്നെയും ആകർഷിച്ചു. സൃഷ്ടികളുടെ വിവിധത്വം അവകളുടെ നാനാമുഖങ്ങളായ രൂപഭേദങ്ങളാൽ എന്നെ ആനന്ദജ്യോതിസ്സിലോ അന്ധകാരകൂപത്തിലോ നയിച്ചു, ജഗദീശ്വര ചൈതന്യത്തെ അറിവാനുള്ള പ്രാരംഭഘട്ടത്തിൽ—സ്മൃതിഭ്രാന്തിസസന്ദേഹസങ്കാശമായ ആലോചനയിൽ—ലയിപ്പിച്ച് ക്ഷണനേരത്തേ

ക്കെങ്കിലും പരിതസ്ഥിതികളെ അവഗണിച്ചുള്ള ഒരു ചിന്താവിവശതയിലേക്ക് ആകർഷിക്കും പ്രകൃതിയിലെ ഭിന്നശക്തികൾ, വ്യത്യസ്ഥ ഗതികൾ എന്നിവ എൻെറ ഹൃദയത്തിൽ പ്രതിബിംബിച്ച് ഒരു സമരം നടത്തുകയായി. അടുത്ത ക്ഷണത്തിൽ എൻെറ ഇന്ദ്രിയങ്ങളുടെ ശക്തിക്ക് ക്ഷയം നേരിടുകയെന്നതും അസാധാരണമല്ലെന്നാകും. ശക്തിയോടുകൂടി വീശുന്ന വായുവിൻെറ ഗതിവേഗം അറിഞ്ഞില്ലെന്നുവരും. എൻെറ മുൻഭാഗത്തായി കിടന്ന ആ ആദ്യന്തരഹിതമായ സമുദ്രത്തിലെ ഭീകരങ്ങളായ അലകളുടെ പരസ്പരസമ്മർദ്ദനത്തിൽനിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന താളലയങ്ങളും, അതിനൊത്തു പ്രകൃതിദേവിയുടെ വൈതാളികസംഘനേതാക്കന്മാരായി, സാനുപ്രദേശങ്ങളിലെ മരതകച്ഛവിയിലും മററും വിശ്രമിക്കുന്ന ഝില്ലികളുടെ ശ്രുതിഗീതങ്ങളും ശ്രവിക്കാൻ കഴിഞ്ഞില്ലെന്നു വരും. സ്വരവ്യഞ്ജനങ്ങളുടെ അസംസ്കൃതസങ്കലനത്തിലെ അസ്വാരസ്യം പരമമായി പ്രകടിപ്പിക്കുന്ന ആക്രോശങ്ങളോ, അനുക്രോശങ്ങളോ പുറപ്പെടുവിച്ചുകൊണ്ട് തലങ്ങുമിതെ പറന്നിരുന്ന ചില കപോതങ്ങൾ എന്നെ എൻെറ ദിവാസ്വപ്നത്തിൽനിന്നും ഉണർത്തിയില്ലെന്നുവരും. എന്നാൽ എപ്പോഴും പ്രശാന്തമായ ഒരു മധുരസ്വരം, എവിടെയും എനിക്കു കേൾക്കാമായിരുന്നു. "ഇളകിച്ചാടിയും വഴുതിവീണുമങ്ങുലധിതൻ മാറിൽ കളി"യാടുന്ന തിരമാലകളുടെ മന്ദ്രമധുരശബ്ദങ്ങളിലും ആ ശ്രുതി കലർന്നിരുന്നു. മത്സ്യപോതങ്ങളെ തിരഞ്ഞു നടന്നിരുന്ന വായസവരരുടെ ക്രന്ദനങ്ങളിലും, ആ ഗീതത്തിലെ ഒരു ചേ[illegible]മാകർഷത വ്യാപിച്ചിരുന്നു. അനിലസമ്പർക്കത്താൽ പുളകിതഗാത്രകളായി അന്യോന്യാലിംഗനം തുടർന്ന കേരവൃക്ഷങ്ങളിലെ ചെറുദിലങ്ങളുടെ സീൽക്കാരശബ്ദത്തിലും ആ മധുരധ്വനി മാറെറാലികൊണ്ടു. ആനന്ദാമൃതം ചൊരിയുന്ന ആ സംഗീതത്തിൽ സകല ചരാചരങ്ങളും ലീനശക്തരായതുപോലെയും കാണപ്പെട്ടു. അസ്തമനോദ്യുക്തനായ രവിയുടെ അരുണകിരണങ്ങൾകൂടിയും ആത്മാഹ്ളാദിക്കുന്നതായി ആഴമേറിയ ആഴിയിലെ ജലദർപ്പണത്തിൽക്കൂടി എനിക്കു കാണാൻ കഴിഞ്ഞു. ഇതുതന്നെയായിരിക്കാം സംഗീതശാസ്ത്രത്തിലെ നാദബ്രഹ്മം—പ്രളയകാലത്തു ആർത്തനാദത്തിലും ഭയങ്കരാരവത്തിലും പര്യവസാനിക്കുന്ന പ്രകൃതിയുടെ കളകണ്ഠകണ്ണമുരളീനാദം.

ദിനേശൻെറ കോമളമുഖം, വിരഹവേളയിലെ ഉദ്വേഗതയാൽ തുടുത്ത് അരുണമായി തുടങ്ങിയപ്പോൾ, ഞാൻ എൻെറ ഏതാദൃശസുഷുപ്തിയിൽനിന്നും വിരമിച്ചു. മലിനമായ വസ്ത്രങ്ങളാൽ ശരീരത്തിലെ ഏതാനും ഭാഗങ്ങൾ മറച്ച്, ശോഷിച്ച് പൊടിയണിഞ്ഞ കൈകളാൽ ഒരു ചെറിയ ശിശുവിനെയും ഭേസി ഒരു യാചകിയുണ്ട് എൻെറ മുമ്പിൽ നില്ക്കുന്നു. നിർജ്ജീവങ്ങളായി കാണപ്പെട്ട നയനങ്ങൾ ദ്യോവിലേക്കുയർത്തിയും, മെലിഞ്ഞ കൈകളാൽ ഭിക്ഷ യാചിച്ചും, ആ ശിശുവിൻെറ ഗണ്ഡസ്ഥലങ്ങളിൽ ഇടയ്ക്കിടെ ചുംബിച്ചും, നിന്നിരുന്ന അവൾ, സൃഷ്ടിയിലെ വിവിധത്വം എന്നെ സ്മരിപ്പിച്ചു. അവൾ കേവലം യാചകിയല്ലെന്നും, വിധിവൈപരീത്യത്തിൻെറ തിരത്തള്ളലിൽപ്പെട്ടു വലയുന്ന അവളുടെ ചരിത്രത്തിൽ എന്തോ ഗൂഢരഹസ്യങ്ങൾ ലീനങ്ങളായുണ്ടെന്നും എനിക്കു തോന്നിപ്പോയി. എൻെറ ഹൃദയം തകിടംമറിച്ച ആ പ്രകൃതി ഗീതം സ്മരിച്ചും, ചില യാചകകോകിലങ്ങളുടെ സ്വരമാധുര്യത്തിൽ ഞാൻ ഹതനാകപ്പെട്ടിരുന്നതിനാലും, "നിനക്കു പാട്ടറിയാമോ" എന്നു ചിരിച്ചുകൊണ്ടു ചോദിച്ചു.

"ഞാൻ ചെറുപ്പകാലത്ത് കുറെ സംഗീതം അഭ്യസിച്ചിട്ടുണ്ട്." ഒരു ദീർഘമായ നിശ്വാസത്തോടുകൂടി "അതേ—ആ സംഗീതംതന്നെ എന്നെ ഈ നിലയിൽ ആക്കിത്തീർത്തു" എന്നു പറഞ്ഞുകൊണ്ട് അവൾ മലീമസമായ തൻെറ വേഷം വീക്ഷിച്ചു. "അതേ സംഗീതംതന്നെ—ഭൃംഗങ്ങൾ പുഷ്പങ്ങളിലേക്കു വരുന്നില്ലേ? ലതകളുടെ ആശ്രയഭാവത്തെ വൃക്ഷങ്ങൾ ആദരിക്കുന്നില്ലേ? വല്ലികൾ തരുക്കളുടെ സമീപത്തേക്ക് ഇഴഞ്ഞുചെല്ലുന്നില്ലേ. ചന്ദ്രികരസ്പർശനത്താൽ സമുദ്രം എന്തുകൊണ്ട് ഇളകിമറിഞ്ഞു ജ്വലിക്കുന്നു? നദികൾ സമുദ്രത്തിലേക്കുതന്നല്ലേ ഒഴുകുന്നത്? ഇതിനെല്ലാം കാരണമായി ഏതോ ഒരു ശക്തിയുണ്ട്. ആ ദിവ്യശക്തിയാണ് എൻെറ അധഃപ്പതനത്തിനു നിദാനം. ഞാൻ! എൻെറ!—എല്ലാം ഒന്നുമാത്രം. വ്യക്തികൾ ചേർന്നു സംഘമാകുന്നു. ചെറിയ ചെറിയ അണുക്കൾ കൂടിച്ചേർന്ന് ലോകം ഉണ്ടാകുന്നു. അദ്ദേഹം ഭാഗ്യവാൻ! ആ സുമതിയുടെ സമ്പർക്കത്തിൽ ഞാൻ അപ്രതീക്ഷി

തമായ ആനന്ദം എത്രമാത്രം അനുഭവിച്ചു! ഇതെല്ലാം ദൈവികശക്തി. ആ പ്രേരകശക്തിയിൽ ലോകം ആണ്ടുപോകുന്നു. അല്ലെങ്കിൽ— ഞാൻ എന്തിനു അതെല്ലാം പറയുന്നു.

അവളുടെ സംഭാഷണരീതി പരിഷ്കൃതവും, ഭാവം സംസ്കരണനിദാനവുമായി എനിക്കനുഭവപ്പെട്ടിരുന്നു. അവളെപ്പററി എനിക്കു തോന്നിയിരുന്ന സംശയം ഒന്നുകൂടി സ്ഥൂലാകൃതിയെ പൂണ്ടു.

"എല്ലാം നിയതിയുടെ ശക്തി! അദ്ദേഹം—ഈ ശിശുവിൻെറ അച്ഛൻ മരിച്ചിരിക്കാം. എല്ലാം ക്ഷണികംതന്നെ. ഇന്നലെ ആ മഹാൻ, ഇന്നു ഞാൻ, നാളെ ഭവതി—സമയത്തിൻെറ ഭേദംമാത്രം. ഒരുദിവസമെങ്കിലും കാലേകൂട്ടി ജീവിതക്ലേശം ത്യജിച്ച ആ ധീമാൻ ഭാഗ്യവാൻതന്നെ. പക്ഷെ---"എൻെറ തത്വകഥനം കഥാമർമ്മത്തിലേക്കു അവളെ നയിക്കുമെന്നെനിക്കറിയാമായിരുന്നു അവൾ എൻെറ വിചാരപ്രകടനങ്ങൾക്കു് വിഘാതം വരുത്തി ഇപ്രകാരം തുടൻു:—

"ഇല്ല! അദ്ദേഹത്തിനു് അതിനുള്ള ഭാഗ്യമുണ്ടായില്ല. അഥവാ അദ്ദേഹത്തിനു് അനുഭവിക്കാനുള്ള ഭാഗ്യം അവസാനിച്ചിരിക്കയില്ല. ഈ പാപിയുടെ സാഹചര്യത്താൽ അദ്ദേഹത്തിനുണ്ടായ ദുർയ്യശസ്സിനെ പാടെ വിപാടനം ചെയ്വാൻ അദ്ദേഹം ആത്മഹത്യ ചെയ്യേണ്ടതായിരുന്നു. അതു ചെയ്തില്ല. എന്നെ, എന്നെന്നേക്കുമായി വിട്ടുപോയി.'

ക്രോധമാത്സര്യങ്ങളുടെ ഒരു കണികപോലും അവളുടെ ഭാവമോ, സ്വരമോ സ്ഫുരിപ്പിച്ചില്ല. എനിക്കാകട്ടെ, വലിയ ആശ്ചര്യമുണ്ടായി. ഞാൻ ചോദിച്ചു. "എന്തു ഈ അവസ്ഥയിലോ? ഈ കുഞ്ഞിൻെറ ജന്മരാശിയുടെ ഉദയം വേറൊരു മണ്ഡലത്തിൽനിന്നായിരിക്കാം?" പുരികങ്ങൾ അല്പം ചുളുക്കി, നിന്ദാസൂചകമായ ഒരു നോട്ടത്തോടുകൂടി അവൾ ഒന്നു ചിരിച്ചു. അവൾ ആ ശിശുവിൻെറ തുടുത്ത കവിൾത്തടങ്ങളിൽ പലവുരു ചുംബിച്ചു. ക്ഷണനേരത്തേക്കെങ്കിലും അവളുടെ ദയനീയമുഖത്തു് ആനന്ദലക്ഷ്മി നൃത്തം ചെയ്തു ആ വേളയിൽ ശീതവാഹിയായ മാരുതൻ അവിടെയെങ്ങും വ്യാപിച്ചു, തൈലസമ്പർക്കലോപത്താലും, ശുശ്രൂഷണാലസതയാലും ധൂസരമായ അവളുടെ കുന്തളസമൂഹത്തെ ചാഞ്ചാടിച്ചു.

അവൾ മധുരമായി പാടാൻ തുടങ്ങി. ആ സംഗീതത്തിൻെറ മാധുരിതന്നെ ആയിരിക്കും ഞാൻ മുമ്പു് അനുഭവിച്ച സംഗീതലഹരി എന്നു ഞാൻ ശങ്കിച്ചു. സംഗീതം! സംഗീതം! എത്ര മധുരശബ്ദം! എത്ര ഗംഭീരമായ അർത്ഥസങ്കോചമാണതു്! "സംഗീതം എന്നതു സബ്ദത്തെ അതിക്രമിച്ചിരിക്കുന്നതും, ചില ഉൽകൃഷ്ട മനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതിനുള്ള ഒരു ഭാഷയും ആകുന്നു. ഗാനം നമ്മെ ബ്രഹ്മാനന്ദത്തിൻെറ വക്കത്തുവരെ കൊണ്ടുപോകുന്നു. ചിലപ്പോൾ അതിലേക്കു് ഒന്നെത്തിച്ചുനോക്കുന്നതിനും അനുവദിക്കുന്നു" എന്നുള്ള മഹാനായ കാർളൈലിൻെറ അഭിപ്രായം എനിക്കു അനുഭവത്തിലായി. അത്ര നിസർഗ്ഗമധുരമായിരുന്നു അവളുടെ ശബ്ദപരമ്പര. ഞാൻ ബാഹ്യലോകത്തിൽനിന്നും ത്വരിതഗമനംചെയ്തു്, ഏതോ ഒരു നവീനലോകത്തിൽ പ്രവേശിച്ചതായി കണ്ടു, കണ്ണടച്ചു. എൻെറ ഹൃദയവും ബുദ്ധിയും ശുദ്ധാന്തരീക്ഷത്തിൽ ചരിച്ചു. അങ്ങിനെ എനിക്കു് ഈശ്വരസാക്ഷാൽക്കാരമുണ്ടായി. അത്രമാത്രം പാവനമായിരുന്നു ആ ഗീതസ്വരം. അവൾ സംഗീതം തുടരുന്നതായി എനിക്കു തോന്നി. എന്തെന്നാൽ ഒരു ശബ്ദം, അവളുടെ കമനീയമായ സ്വരം, ദയനീയവും ഹൃദയാകർഷകവുമായ ആ നാദം, അതെൻെറ ഹൃദയത്തിൽ കേൾക്കാമായിരുന്നു. അതല്ലാതെ എനിക്കൊന്നും കേൾക്കാൻ കഴിഞ്ഞില്ല.

ഈ പാട്ടാണു് എൻെറ പ്രാണപ്രിയൻ ആദ്യമായി എൻെറ വസതിയിൽ വന്നപ്പോൾ ഞാൻ പാടിയതു്. ഈ പാട്ടാണു മററു പലപ്പോഴും ഞാൻ അദ്ദേഹത്തെ പാടി കേൾപ്പിച്ചിരുന്നതു്" എന്നുള്ള അവളുടെ സംഭാഷണത്താൽ ഞാൻ വീണ്ടും ജാഗ്രല്ലോകത്തിലെത്തി. അതോടുകൂടി എൻെറ ഹൃദയം അസ്വാസ്ഥ്യകാർമ്മേഘാവലികളാലും നിരാശാവിദ്യുല്ലതികകളാലും വീണ്ടും ആവരണം ചെയ്യപ്പെട്ടു.

"ഇത്രമാത്രം പ്രേമവതിയായിരുന്ന ഭവതിയെ വെടിഞ്ഞു് അദ്ദേഹം പോയ

തോക്കുമ്പോൾ, പ്രേമത്തിന്റെ ശക്തിയിലും, അതിന്റെ യാഥാർത്ഥ്യത്തിലും ഞാൻ വിശ്വസിക്കുന്നില്ല. ഏതെങ്കിലും ഒരു ദിവ്യചൈതന്യത്തിന്റെ സ്ഫുലിംഗമെങ്കിലും ആ പ്രേമപ്രഭാവത്തിൽ സംഘടിതമായിരുന്നെങ്കിൽ ഉത്തമയായ ഭവതി ഈ നിലയിൽ അലയേണ്ടിവരുമായിരുന്നുവോ ? ആ "ദിവാകരനു" നളിനീവിരഹത്തിൽ വ്യഥയില്ലെന്നു ആർക്കറിയാം, എന്ന് ഹൃദയം തുറന്നു ഞാൻ അവളുമായി സഹതപിച്ചു.

"അതിനെല്ലാം കാരണം ഞാൻ തന്നെയാണ്. വാസനയില്ലാത്ത പുഷ്പങ്ങളിൽ അപൂർവ്വമായല്ലേ ഷൾപദങ്ങൾ ചെല്ലുകയുള്ളു. മകരന്ദം ഇല്ലെങ്കിൽ പറയാനുമുണ്ടോ ?" അതെല്ലാം ലോകഗതി, അദ്ദേഹം നിർദ്ദോഷിയത്രെ. ഞാൻ എന്റെ ജനനത്തെ ഓർക്കാതെ—ഒരു ബ്രാഹ്മണയുവതിക്കു നിശ്ശേഷം സന്ത്യാജ്യമായ സ്വാതന്ത്ര്യത്തോടെ—ഞാൻ അദ്ദേഹത്തെ സ്നേഹിച്ചു" "അയ്യോ ഒരു ബ്രാഹ്മണയുവതിയോ" എന്നു ഞാൻ അത്ഭുതപ്പെട്ടു. അവളുടെ ഭാവത്താലും വേഷത്താലും എനിക്കതു ഗ്രഹിക്കുവാൻ കഴിഞ്ഞില്ല.

"അതേ ! ഒരു ബ്രാഹ്മണസ്ത്രീതന്നെ ! നിങ്ങൾ അതിശയിക്കുകയൊ അപലപിക്കുകയൊ ചെയ്യുന്നുണ്ടായിരിക്കും. എന്റെ പ്രിയപിതാവു —ഹാ ! എന്റെ ദുർവ്വിധിയിൽ അദ്ദേഹം എത്രമാത്രം സഹതപിക്കുന്നുണ്ടായിരിക്കും ! അദ്ദേഹം ഒരു വലിയ ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹത്തെ കാണാനായി ഒരു ശ്രീമാനായ യുവാവ്—എന്റെ പ്രാണേശ്വരൻ—ഈ ശിശുവിന്റെ ജനനഹേതു—എന്റെ ദുർഭൂശാപരിപാകത്താൽ—എന്റെ സുകൃതസഞ്ചയത്താൽ അവിടെ വന്നു. എന്റെ ജനനം നായർവംശത്തിലായില്ലേപ്പോയി. അതിനെന്ത്? പരിശുദ്ധതരാനുരാഗം യഥാർത്ഥത്തിൽ ഉല്പതിഷ്ണുവല്ലെ. അപ്പോൾ ഞാൻ ഈ പാട്ടുതന്നെ പാടിക്കൊണ്ടിരുന്നു."

ആ നിർഭാഗ്യവതി പിന്നെയും പാടുവാൻ തുടങ്ങി. പിന്നെയും അതാ ! ആ ആനന്ദജ്യോതിസ്സ്, സുധാലഹരി, അവിടെയെങ്ങും വ്യാപിച്ചു അംബരപ്രാന്തത്തിലേക്കുയരുന്നു. മഹാനായ ലൂതർ ! അവിടെനിന്നും എന്തുപറയുന്നു ? "സംഗീതം എന്നതു മനുഷ്യർക്ക് ഈശ്വരങ്കൽനിന്ന് സിദ്ധിക്കപ്പെട്ടിട്ടുള്ളതും വളരെ മാഹാത്മ്യത്തോടുകൂടിയതും ആയ ഒരു ശക്തിവിശേഷമാണ്. ലോകം മുഴുവനും എനിക്കു കിട്ടുന്നതായാലും ഞാൻ എന്റെ നിസ്സാരസംഗീതവാസനയെ വിട്ടുപിരിയുന്നതല്ല." കഷ്ടം എനിക്കു ആ വാസനയില്ലല്ലോ. ഞാൻ അവിടത്തെ വാങ്മയ കൌമുദിയെ ഇതാ ആസ്വാദിക്കുന്നു. അതേ സംഗീതത്തിനുള്ള ശക്തി അപാരംതന്നെയാണ്. വജ്രഹൃദയംപോലും സംഗീതത്തിന്റെ വൈദ്യുതശക്തിയാൽ ചലിക്കപ്പെടുന്നു. നിശ്ചയമായും സംഗീതം നാദബ്രഹ്മത്തിന്റെ വ്യാഖ്യാനംതന്നെ. ചേതസ്സമാകർഷമായ ആ ഗീതസ്വരത്താൽ ഞാൻ ഹൃതനായി.

അവൾ പാട്ടു നിർത്തി. വീണ്ടും പറഞ്ഞുതുടങ്ങി. "ഞാൻ പാടിക്കൊണ്ടിരുന്ന മുറിയിലെ കോണിപ്പടിയിൽക്കൂടി വേണ്ടിയിരുന്നു അച്ഛൻ ഇരിക്കുന്ന മാളികയിലേക്കു പോകാൻ. അദ്ദേഹം എന്റെ അടുത്തായി വന്നുനിന്നു. എന്റെ പാട്ടുകേട്ടാനന്ദിക്കുന്നതുപോലെ ആ മുഖകമലത്തിലെ സ്മേരഭാവവിശേഷം രമണീയമായിരുന്നു. ഞാൻ ഇതുതന്നെ വീണ്ടും പാടി. അദ്ദേഹം മന്ദസ്മിതം തൂകി. ഞാൻ ഒരു മുഗ്ദ്ധയായ നായികയെപ്പോലത്തു് അദ്ദേഹത്തിന്റെ രസികതയിൽ സുഖിച്ച് ശിരസ്സുകൊണ്ടു മന്ദമായി നമനം ചെയ്തു. പലപ്പോഴും ഞങ്ങളുടെ കണ്ണുകൾ തമ്മിൽ ഇടഞ്ഞു."

അവൾ ആ ചേഷ്ടകളെ വർണ്ണിപ്പാൻ തുടങ്ങി. ആ ദർശനം അവൾ അഭിനയിച്ചു. ആ നീണ്ട കണ്ണുകളിൽ സന്തോഷാശ്രുക്കളോ സന്താപാശ്രുക്കളോ ഉണ്ടായി, രണ്ടു ബിന്ദുക്കൾ ഭൂമിയിൽ പതിച്ചു. അപ്പോൾ അവളെ കേവലം ഒരു ഉന്മാദിനിയായി മാത്രം ഞാൻ ദർശിച്ചു. ആ കാഴ്ച എനിക്കു വലിയ വേദനയുണ്ടാക്കി. അതിനാൽ "കുലക്രമമനുസരിച്ചു അന്നു ഭവതി വിവാഹിതയായിരുന്നില്ലേ ?" എന്ന ചോദ്യത്താൽ അവളുടെ വിക്രിയകളെ ഭംഗം ചെയ്തു.

പൂർണ്ണചന്ദ്രനെ കാർമേഘങ്ങൾ മറയ്ക്കുന്നു. ശാന്തതയെ ശബ്ദം ഭഞ്ജിക്കുന്നു. അതുപോലെയായിരുന്നു എന്റെ അപ്രതീക്ഷിതമായ ചോദ്യം. എന്തെന്നാ

ൽ അവളുടെ ആനന്ദനൃത്തം അവിടെ അവസാനിച്ചു. "ഉവ്വ്! എന്നെ കൌമാരപ്രായത്തിൽത്തന്നെ കല്യാണം കഴിച്ചുകൊടുത്തു. പക്ഷേ, വിവേകശക്തിയുണ്ടായതിൽപ്പിന്നെ ഞാൻ അദ്ദേഹത്തിനെ കണ്ടിട്ടില്ല. അദ്ദേഹം എന്തോ ഒരു ഉദ്യോഗത്തിൽ നീണ്ടുനിവൎന്നു കിടക്കുന്ന ലോകത്തിലെ ഏതോ ഒരു കോണിൽ ജീവിക്കുന്നുണ്ടെന്നു മാത്രം എനിക്കറിവാൻ കഴിഞ്ഞു. ഞാൻ പറഞ്ഞുകൊള്ളട്ടെ—എന്തിന് എന്റെ ഹൃദയത്തിന് ശാന്തി ലഭിപ്പാൻമാത്രം. അങ്ങനെ ഞങ്ങളുടെ പ്രണയനാടകത്തിലെ പ്രസ്താവനാഘട്ടംതന്നെ ഞാൻ തരണംചെയ്തു.

അദ്ദേഹത്തിന്റെ വരവ് ദൈനംദിനമെന്നായി. അന്യോന്യം പിരിഞ്ഞിരിക്കുന്നതു സാദ്ധ്യമല്ലെന്നുവന്നു. എന്നിൽ സൈ്വരിണി എന്ന പദം ആരോപിക്കപ്പെട്ടുമെന്ന് ഭയന്നു, ഞാൻ എന്റെ പ്രണയത്തെ ഗോപനം ചെയ്തിരുന്നു. വിശേഷിച്ചും ഞാൻ ഒരു ബ്രാഹ്മണകന്യകയല്ലേ? പക്ഷെ ഗൃഹാന്തർഭാഗജീവിതത്തിൽ ആദ്യമായി ജഗദീശ്വരൻ എന്നിൽ നിക്ഷേപിച്ച ആ പ്രണയ പ്രസൂനത്തെ ഞാൻ, ഭക്തിപുരസ്സരം ആദരിക്കുന്നതിനു, ഏതോ ഒരു അനിയന്ത്രിതപ്രേരകശക്തിയാൽ നിയുക്തയായി. ചിങ്ങമാസത്തിലെ പാലൊളിപ്പൂനിലാവിലിരുന്ന് ജാതിവ്യത്യാസങ്ങൾ വിസ്മരിച്ച് സൈ്വരസംഭാഷണങ്ങളിൽ ഞങ്ങൾ ഏർപ്പെട്ടിരുന്ന ആ ദിനങ്ങൾ ഇന്നും ഞാൻ ഹൃദയോദ്വേഗത്തോടോ, ആത്മസംതൃപ്തിയോടോ സ്മരിക്കുന്നു. ഹാ! സംഭോഗശൃംഗാരത്തിലെ പ്രാരംഭച്ചടങ്ങുകളിൽ ഞാൻ പങ്കുകൊള്ളേണ്ടിവന്നു. ഞാൻ എന്തുചെയ്യും? എന്റെ ഹൃദയവല്ലഭന്റെ ഏതൊരാജ്ഞ അനുസരിക്കുന്നതിനും ഞാൻ തയാറായിരുന്നു. അദ്ദേഹത്തിനുവേണ്ടി ഞാൻ എന്റെ ജീവന്റെ ജീവനെ—എന്റെ ചാരിത്ര്യത്തെ—കൂടിയും ബലികഴിച്ചു. ബീജോല്പത്തിയെന്ന പ്രഥമാങ്കത്തിന്റെ നിർദ്ദിഷ്ടഫലം അചിരേണ സംപ്രാപ്തമായി."

അവൾ ഈ ഘട്ടത്തിലെത്തിയപ്പോഴേക്കും ഞാൻ ലജ്ജകൊണ്ടു വിവശനായി. ഒരു സ്ത്രീ, അതും മനസ്സംസ്കാരം ലഭിച്ചിട്ടുള്ള ഒരു പ്രഗത്ഭ, തന്റെ നായകനുമായുള്ള ലീലകളെ കേവലം ഇതരനോടു വർണ്ണിക്കുകതന്നെ അശ്ലീലം. ഞാൻ ഒരു യുവാവു, വിജനസ്ഥലം. രജനിയുടെ പ്രഭാവത്താൽ നഷ്ടമാക്കപ്പെട്ട വെളിച്ചം മങ്ങിമറയുന്ന സമയം. അതുമല്ല, ആ ക്രീഡാദി വർണ്ണിക്കുമ്പോൾ അവളുടെ ആകാരം ഉദ്ധതമാകും. ചേഷ്ടകൾ ഉന്മത്തയുടേതാകും. സങ്കല്പരസത്തിൽ അവൾ ആറാടും. ഞാൻ കേവലം മൂകാവസ്ഥയെ അവലംബിച്ചു.

അവൾ ചോദിച്ചു: "എന്താ! മുഷിയുന്നുണ്ടായിരിക്കാം! ക്ഷമിക്കണം. എന്റെ കഥ അവസാനിക്കാറായി, ഇതാ തീൎന്നു. ഞാൻ ഗർഭിണിയായി. മാതാപിതാക്കന്മാർക്ക് എന്റെ പ്രവൃത്തികളിലും ഭാവത്തിലും ശങ്ക ജനിച്ചു. അവർ എന്റെ പ്രവൃത്തികൾ വീക്ഷിക്കാൻ തുടങ്ങി. വിദൂരസ്ഥനായ എന്റെ ഭർത്താവ്—അഗ്നിസാക്ഷിയായി എന്റെ കഴുത്തിൽ താലിവെച്ച ആ ബ്രാഹ്മണൻ—വന്നുചേരുന്നതിനായി അവർ അദ്ദേഹത്തിന് അടിയന്തിരക്കമ്പി അടിച്ചു.

അന്നു രാത്രിയിൽ ഞാൻ എന്റെ പ്രാണേശ്വരനെ കണ്ടു. അദ്ദേഹം എന്നെ സന്ദർശിച്ചു. എന്റെ അനാഥാവസ്ഥ ഞാൻ വളരെ വിനീതയായി അറിയിച്ചു. അപ്പോഴാണ് അദ്ദേഹത്തിന്റെ വിശാലഹൃദയം, നിരാശ, ഭയം, ക്രോധം എന്നീ വിവിധ വികാരങ്ങളുടെ സങ്കേതമാണെന്ന് എനിക്കു ഗ്രഹിക്കുന്നതിനിടയായത്. അദ്ദേഹത്തിന്റെ മുഖം തുടുത്തു. നയനങ്ങളിൽനിന്നും അശ്രുക്കൾ ധാരധാരയായി ഒഴുകി. അദ്ദേഹം പ്രതിവചിച്ചു. "ഞാൻ എന്താണു ചെയ്യുക. പ്രിയേ, നിന്നെ എന്റെ ഭാൎയ്യയായി സ്വീകരിക്കുന്നതിനു നിവൃത്തിയില്ലെന്നു പറവാൻ എനിക്കു വളരെ വൈമനസ്യമുണ്ട്. എന്റെ ഗുരുജനങ്ങൾ അതിനനുമതിനൽകുകയില്ല. സ്വശക്തിയാൽ ജീവിക്കുന്നതിന് എനിക്കു ത്രാണിയും ഇല്ല. ഇതു നമ്മുടെ അവസാനദർശനമായിക്കരുതി സമാധാനമായി ജീവിക്കുക."

ഞാൻ നൈരാശ്യക്കുണ്ടിലേക്കു എറിയപ്പെട്ടു. എത്രനേരം നിലത്തു കിടന്നിരുന്നുവെന്നറിവാൻ കഴിഞ്ഞില്ല. എഴുന്നേററപ്പോൾ, പ്രകൃതിദേവി എന്നെ വിശ്രുന്നതായും, ഹിമബിന്ദുക്കളാകുന്ന പനിനീർവർഷം എന്നിൽ ചൊരിയുന്നതായും, നക്ഷത്രങ്ങളാകുന്ന കണ്ണുകളാൽ എന്നെ കൃപയോടു വീക്ഷിക്കുന്നതും എനിക്കു ദൃശ്യമായി,

ഞാൻ വിലാപത്താൽ ആ അംബയോടു സങ്കടം ഉണർത്തിച്ചു. പക്ഷെ അവർ അതു വകവെച്ചില്ല. ഏതോ ഒരു ഭയങ്കരഭൂതം—അല്ല ഭാവി—എൻെറ മുമ്പിൽവന്നു് നൃത്തംചെയ്തു. ഇടയ്ക്കിടയ്ക്കു് അതിൻെറ വിരൂപനേത്രങ്ങളിൽകൂടി തീപ്പൊരികൾ പറന്നു. ബലിഷ്ഠങ്ങളായ ദംഷ്ട്രകൾ കാട്ടി അതെന്നെ അലട്ടി. അതെൻെറ ശരീരത്തെ സ്പർശിക്കാൻ ഭാവിച്ചപ്പോഴെക്കും ഞാൻ ഊക്കോടുകൂടി അതിൻെറ വക്ഷസ്സിൽ മർദ്ദിച്ചു. എന്നാൽ എൻെറ നിർജ്ജീവകരങ്ങൾ വായുഭഗവാനെ മാത്രമേ ദണ്ഡിപ്പിച്ചുള്ളു. എന്താണു് പറയുക. ശൈശവക്രീഡാരംഗമായും, യൌവനലക്ഷ്മിയുടെ വിഹാരനികുഞ്ജമായും കരുതിയിരുന്ന എൻെറ ഗൃഹത്തേയും, സ്നേഹമൂർത്തികളായ എൻെറ മാതാപിതാക്കന്മാരേയും എന്നെന്നേക്കുമായി വെടിഞ്ഞു്, ആ രാത്രിയിലെ നിശ്ശബ്ദതയിലും കൂരിരുട്ടിലുംകൂടി നിശ്ചിതസ്ഥാനം നിർദ്ദേശിക്കാതെ ഞാൻ ഉന്മത്തയായി പ്രയാണംചെയ്തു.

അദ്ദേഹത്തിൻെറ സഹധർമ്മചാരിണിയായിരിക്കാൻ എനിക്കു സാധിക്കുകയില്ല. എന്നാൽ ഒരു ദാസിയായി അദ്ദേഹത്തിൻെറ പാദസേവ ചെയ്യാമെന്നു കരുതി, ഞങ്ങളുടെ സൈ്വരസല്ലാപകാലത്തു് അദ്ദേഹം സൂചിപ്പിച്ചിരുന്ന പല സ്ഥലങ്ങളിലും ഞാൻ അദ്ദേഹത്തെ അന്വേഷിച്ചു. എന്നാൽ അവിടെയെങ്ങും ഇങ്ങനെ ഒരാളിനെപ്പററി ആരും കേട്ടിരുന്നില്ല. എൻെറ വൈരാഗിജ്ജീവിതത്തിൽ ഞാൻ ഈ പാട്ടു രചിച്ചു. എൻെറ മനസ്സിൻെറ ശാന്തിക്കുവേണ്ടിയായിരുന്നു ഞാൻ ഇതു രചിച്ചതു്. അവൾ വേറൊരു പാട്ടു പാടി. അതു അവളുടെ പ്രണയകഥയായിരുന്നു. പരിശുദ്ധാനുരാഗത്തിൻെറ പരിണാമം ഫലശൂന്യമെന്നു് അവൾ അതിൽ തെളിയിച്ചിരുന്നു. മഹാനായ അരിസ്റ്റോട്ടൽ പറയുന്നു: സംഗീതം സാന്മാർഗ്ഗികപ്രകൃതിയുടെ ഒരു പ്രതിബിംബമെന്നു്. അതെങ്ങിനെയും ഇരിക്കട്ടെ. അവൾ പ്രേമത്തിൽ—ആ ദിവ്യജ്യോതിസ്സിൽ—അതിൻെറ പാവനതയിൽ—അതിൻെറ നിർദ്ദോഷാവസ്ഥയിൽ വിശ്വസിച്ചു. അതിൻെറ ശക്തിക്കു വശംവദയായി. ആ സംഗീതം എൻെറ മനസ്സിൻെറ അസംസ്കൃതമായ പ്രാകൃതാംശത്തെത്തന്നെ സ്പർശിച്ചു. ആ പാട്ടിൽ അവളുടെ പ്രണയനാടകത്തിലെ പല സുവർണ്ണഘട്ടങ്ങളും വർണ്ണിച്ചിരുന്നു. പ്രസിദ്ധനായ സൈമണൈസിഡ് പറയുംപോലെ അവളുടെ കവിത "സംസാരിക്കുന്ന ചിത്രം തന്നെയായിരുന്നു. ആ സംഗീതത്തിൽ സാഹിത്യം അതിൻെറ പരിസ്ഫൂർത്തിയിൽ എത്തിയില്ലെന്നു വന്നേക്കാം. താളക്രമങ്ങളുടെ സ്വഭാവമനുസരിച്ചു്, സ്വരങ്ങളിൽ ആരോഹാവരോഹങ്ങൾ വരുത്തി; ഓരോ രാഗങ്ങളുടെ രൂപത്തിൽ ക്രമപ്പെടുത്തി, ഏകമായോ, പദബഹുലാശ്രയമായോ പുറപ്പെടുവിക്കുന്ന നാദത്തിനെ സംഗീതമെന്നു് വ്യവഹാരഭാഷയിൽ തത്ത്വജ്ഞസജ്ജനന്മാർ കല്പിക്കുമ്പോൾ, സംഗീതത്തിൻെറ പ്രഥമഗണനീയമായ ഉപകരണം നിരർത്ഥകമായ ശബ്ദമാധുരിതന്നെയാണെന്നും അതിനു അത്യധികമായ ബന്ധം അർത്ഥത്തോടില്ലെന്നും വരുന്നു. അതിനാൽ കർണ്ണസൌഭാഗ്യം അനുഭവിക്കുന്ന അവളുടെ സംഗീതത്തെ വൈയാകരണദൃഷ്ടിയാലോ, ആലങ്കാരികാലോകനത്താലോ അപഗ്രഥനംചെയ്തു് നിരൂപണത്തിനു വിഷയമാക്കുവാൻ ഞാൻ ശ്രമിച്ചില്ല. പ്രത്യുത അവൾ വർണ്ണിച്ച ചിത്രങ്ങൾ എൻെറ ഹൃദയത്തിൽ പതിയുകയും വ്യക്തികൾ അവിടെ നടനംചെയ്കയും ചെയ്തു.

അവൾ സംഗീതം നിർത്തി. ക്ഷണനേരം ഞങ്ങൾ രണ്ടുപേരും ഒന്നും ശബ്ദിച്ചില്ല. സൂര്യൻ അപ്പോഴേക്കും അസ്തമിച്ചിരുന്നു. അവളെ അവിടെ നില്ക്കാൻ ഇനിയും അനുവദിക്കുന്നതു് നന്നല്ലെന്നു കരുതി ഞാൻ കഥയുടെ അന്ത്യഭാഗത്തിലേക്കു അവളെ ക്ഷണിക്കാനായി;

"പിന്നീടു ഇതുവരെയും ഭവതി അദ്ദേഹത്തിനെ കണ്ടുമുട്ടിയില്ലേ? ഇനിയും എന്തു ചെയ്യാനാണു് ഭാവം" എന്നു ഔത്സുക്യം പ്രകടിപ്പിച്ചു.

അവൾ പറഞ്ഞു. "കണ്ടു. ഇന്നലെ ഈ നഗരത്തിൽവച്ചുതന്നെ കണ്ടു. യുവതിയും സുന്ദരിയും ആയ ഒരു സ്ത്രീയോടുകൂടി ഒരു വണ്ടിയിൽ കയറിപ്പോകുന്നതു എനിക്കു കാണ്മാൻ കഴിഞ്ഞു. ഞാൻ ഓടിയെത്തി ഭിക്ഷ യാചിച്ചു. സന്തോഷസാഗരത്തിൽ നിമഗ്നനായി തൻെറ സഖിയെ നർമ്മഗീരുകളാൽ രസിപ്പിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിൻെറ മുഖത്തു് എന്നെ കണ്ടപ്പോൾ ഒരു കാളിമ വ്യാപിച്ചു. ആ മുഖം

അന്നത്തേതുപോലെ കോമളമായിരുന്നില്ല. ഒരു രൌദ്രഭാവം—ഒരു ഗൌരവം—അവിടെ കുടികൊണ്ടിരുന്നു. എന്നെ കണ്ടതോടുകൂടെ അതു വൎദ്ധിച്ചു. അദ്ദേഹത്തിനോടുകൂടിയുണ്ടായിരുന്ന യുവതി അതു കണ്ടു് ഭയവിഹ്വലയായി. ഞാൻ ഒന്നു മന്ദഹസിക്കമാത്രം ചെയ്തു. എന്തു ചെയ്യാം! അദ്ദേഹത്തിനെ കാണുകയോ സ്മരിക്കുകയോ ചെയ്യുന്ന അവസരത്തിൽ, എന്റെ ഹൃദയത്തിൽ ആനന്ദത്തിനല്ലാതെ ഒരു സ്തോഭത്തിനോ, രസത്തിനോ സ്ഥലമില്ല.

"തെണ്ടിവൎഗ്ഗം! ക്ഷണത്തിൽ പൊയ്ക്കൊള്ളണം. അല്ലെങ്കിൽ നിന്നെ ഞാൻ പോലീസിൽ ഏല്പിക്കും! കള്ളപ്പുരിഷകൾ!" എന്നു് അദ്ദേഹം കല്പിച്ചു. ഞാൻ അത്യാനന്ദത്താൽ ഭ്രാന്തചിത്തയായി അവിടെയെല്ലാം തുള്ളിച്ചാടി നടന്നു. ഞാൻ ഒരു ജനാവലിയുടെ മദ്ധ്യത്തിലായി. തിരിഞ്ഞു നോക്കിയപ്പോൾ അദ്ദേഹത്തിനേയോ വണ്ടിയേയോ കണ്ടില്ല. എന്തെല്ലാമോ സുഖസ്വപ്നത്തിൽ ലയിച്ചിരുന്ന ആ ഓമന ശ്ശിശുവിന്റെ കളങ്കമററ ഗണ്ഡസ്ഥലങ്ങളിൽ പ്രേമപാരവശ്യത്തോടെ അവൾ വീണ്ടും വീണ്ടും ചുംബിച്ചു. ആ ശിശുവിന്റെ ഗാഢനിദ്രയ്ക്കു ഭംഗം ചെയ്യുവാൻ അവൾ ശക്തയായില്ല. വിഭിന്ന പ്രകൃതികളുടെ ഏവംവിധമായ ഏകീകരണം എന്നെയും ഭ്രാന്തചിത്തനാക്കി. സ്വസ്ഥത നേടുവാനായി, ശാന്തിദനായ യോഗിയെപ്പോലെ ഞാൻ ധ്യാനത്തിൽ ലയിച്ചു. എത്രനേരം ആ നിലയിൽ ഇരുന്നു: എന്തോ! എനിക്കു ശേഷം രൂപമില്ല. ഞാൻ ഉണൎന്നു നോക്കിയപ്പോൾ തീവ്രതമസ്സിൽ ലോകം ആണ്ടിരിക്കുന്നു. നക്ഷത്രങ്ങൾ മാത്രം മിന്നിമിന്നി പ്രകാശിക്കുന്നു. ഞാൻ അവളെ ഉച്ചത്തിൽ വിളിച്ചു. അവൾ എവിടെയോ മറഞ്ഞുകഴിഞ്ഞിരുന്നു. എന്നാൽ ആ പ്രശാന്തതയിൽ അവളുടെ പ്രേമഗീതത്തിന്റെ മധുരധ്വനി എങ്ങും എനിക്കു സുവ്യക്തമായി കേൾക്കാൻ കഴിഞ്ഞു.

---

## മാണിക്യവാചകർ

(ചെന്നിത്തല കെ. കൃഷ്ണയ്യർ)

(തുടൎച്ച)

മാണിക്യവാചകർ ചിദംബരത്തു തപോവനത്തിൽ താമസിക്കുന്നകാലത്തു് ബൌദ്ധന്മാർ ലങ്കയിൽനിന്നും ഓരോ ദിക്കിൽച്ചെന്നു വൈദികന്മാരെ വാദത്തിൽ പരാജിതന്മാരാക്കിയശേഷം അവിടെ (ചിദംബരത്തു്) ചെന്നുചേൎന്നു. അവർ ചിദംബരത്തുണ്ടായിരുന്ന ശിവഭക്തന്മാരെ വാദത്തിൽ തോല്പിച്ചതു കൂടാതെ ശിവനേയും ശൈവമതത്തേയും കഠിനമായി അധിക്ഷേപിക്കയും ചെയ്തു. അതിനാൽ വ്യാകുലചിത്തന്മാരായ ശിവഭക്തന്മാർ എല്ലാവരുമൊന്നിച്ചുചേൎന്നു. സുന്ദരേശ സന്നിധിയിൽച്ചെന്നു് "അല്ലയോ സ്വാമിൻ! മഹാപ്രഭോ! ശൈവമതവിരോധികളായ ബൌദ്ധന്മാരെ വാദത്തിൽ തോല്പിച്ചു ശിവഭക്തന്മാരാക്കുന്നതിനുള്ള മാൎഗ്ഗം ഞങ്ങൾക്കു് ഉപദേശിച്ചു തരണമേ" എന്നു പ്രാൎത്ഥിച്ചു. തൽഫലമായി അന്നു രാത്രിയിൽ ആ ശിവഭക്തന്മാർ ഒരു സ്വപ്നം കണ്ടു. "ദ്രാവിഡകവീന്ദ്രനായി മഹാജ്ഞാനിയായി എന്റെ ഭക്തനായ മാണിക്യവാചകർ എന്ന മഹാസിദ്ധൻ ഇവിടെയുള്ള തപോവനത്തിൽ വന്യമൃഗങ്ങളോടുകൂടി വിഹരിച്ചു നടക്കുന്നുണ്ടു്. അദ്ദേഹത്തെ വിളിച്ചുകൊണ്ടുവരിക. ആ മഹാത്മാവു ബൌദ്ധന്മാരെ വാദത്തിൽ നിശ്ശേഷം തോല്പിച്ചു തമിഴകത്തു് ശൈവമതം സ്ഥാപിക്കുന്നതാണു്" എന്നു് വിശിഷ്ടവേഷധാരിയായ ഒരു ബ്രാഹ്മണൻ മുൻപിൽനിന്നു പറയുന്നതായിട്ടായിരുന്നു സ്വപ്നം. അതനുസരിച്ചു ശൈവന്മാർ തപോവനത്തിൽ ചെന്നു മാണിക്യവാചകരെ ക്ഷണിച്ചപ്പോൾ അദ്ദേഹം അതു കേൾക്കാത്തമട്ടിൽ വനമദ്ധ്യത്തിൽ മറഞ്ഞുകളഞ്ഞു. അതിനാൽ അവർ ഭഗ്നാശയന്മാരായിട്ടു മടങ്ങിപ്പോയി സുന്ദരേശസന്നിധിയിൽ ചെന്നു വീണ്ടും പ്രാ

ർത്ഥിച്ചു. അപ്പോൾ "ഞാൻ മഹാതീർത്ഥത്തിൽ കുന്ദമൂലത്തിൽവച്ച് അദ്ദേഹത്തിനു നൽകിയിട്ടുള്ള മാണിക്യവാചകർ എന്ന പേരു പറഞ്ഞു വിളിക്കുക. അപ്പോൾ അദ്ദേഹം യാതൊരു മടിയും കൂടാതെ നിങ്ങളോടുകൂടിവരും" എന്ന് ഒരു അശരീരി വാക്കു കേട്ടു. അതനുസരിച്ച് അവരെല്ലാവരുംകൂടി വീണ്ടും തപോവനത്തിൽ ചെന്ന്, "അല്ലയോ മാണിക്യവാചകരേ! അങ്ങു ഞങ്ങളോടുകൂടിവന്നു ബൌദ്ധന്മാരെ വാദത്തിൽ തോല്പിച്ചു ശൈവമതത്തെ സ്ഥാപിക്കുക. ഞങ്ങൾ സുന്ദരേശാജ്ഞയനുസരിച്ചു വന്നിരിക്കയാണ്" എന്നു പറഞ്ഞു. തൽക്ഷണംതന്നെ മാണിക്യവാചകർ അവരോടുകൂടെ ചെന്ന് ബൌദ്ധന്മാരുമായിവാദിച്ച് അവരെ കൊമ്പുകുത്തിച്ചുവെങ്കിലും അവർ പിന്നെയും പല ദുർവ്വാദങ്ങളും പുറപ്പെടുവിക്കുകയും തങ്ങളാണു വാദത്തിൽ വിജയം നേടിയതെന്നു സ്വയം ഉൽഘോഷിക്കുകയും ചെയ്തു. അതിനാൽ ശൈവന്മാരും ബൌദ്ധന്മാരും പരസ്പരം കലഹിച്ച് അവസാനവിധിക്കായി ചോളരാജാവിന്റെ അടുക്കൽച്ചെന്നു. അപ്പോൾ അദ്ദേഹം ജന്മനാ മൂകയായ തന്റെ പുത്രിയെ വരുത്തി അവരുടെ മുൻപിലിരുത്തിയിട്ട്, "അല്ലയോ ഗുരുപാദങ്ങളേ! എന്റെ പുത്രിയായ ഈ കന്യക ജന്മനാ മൂകയാണ്. ഇവളുടെ മൂകത്വം തീർത്ത് ഇവളെ നല്ല വാക്പടുത്വമുള്ളവളാക്കിത്തീർക്കാൻ നിങ്ങൾക്കു കഴിയുമെങ്കിൽ നിങ്ങൾ വാദത്തിൽ വിജയം പ്രാപിച്ചതായി വിചാരിക്കപ്പെടുന്നതാണ്. അതിനാൽ അതിനായി യത്നിക്കുക" എന്നു ബൌദ്ധന്മാരോടു പറഞ്ഞു. അതനുസരിച്ചു ബൌദ്ധന്മാർ മന്ത്രപൂതമായ തീർത്ഥം രാജകന്യയുടെ മുഖത്തു പ്രോക്ഷിക്കുകയും സിദ്ധമന്ത്രം ജപിക്കുകയും മററും ചെയ്ത് അവളെ സംസാരിപ്പിക്കാനായി ശ്രമിച്ചു നോക്കിയെങ്കിലും യാതൊരു ഫലവുമുണ്ടായില്ല. അതിനാൽ അവർ ഭഗ്നാശന്മാരായിട്ടു മാണിക്യവാചകരെ നോക്കി "അങ്ങു സമർത്ഥനാണെങ്കിൽ ഈ കന്യകയുടെ മൂകതയില്ലാതാക്കുക" എന്നു പറഞ്ഞു. അപ്പോൾ മാണിക്യവാചകർ ശ്രീനടേശ്വരനെ മനസ്സിൽ ധ്യാനിച്ചശേഷം കുറെ ഭസ്മമെടുത്തു ജപിച്ച് ആ കന്യകയുടെ മുഖത്തെറിഞ്ഞിട്ട് "അല്ലയോ വത്സേ! ഞാൻ പാടുന്നതുപോലെ പാടുക" എന്നു പറഞ്ഞ് കുറെ സ്തോത്രങ്ങൾ ചൊല്ലിക്കൊടുത്തു. തൽക്ഷണം തന്നെ ആ രാജകുമാരി സാക്ഷാൽ സരസ്വതീദേവിയുടെ അവതാരമോ എന്നു ശ്രോതാക്കൾക്ക് ആശങ്ക ജനിക്കുമാറ് കർണ്ണാനന്ദകരമായി ഗാനം ചെയ്തുതുടങ്ങി. അതുകേട്ടു ബൌദ്ധതാർക്കികന്മാർ തങ്ങൾ തന്നെയാണു വാദത്തിൽ പരാജിതന്മാരായതെന്നു സ്വയമേവ സമ്മതിക്കുകയും സസന്തോഷം ശൈവമതം സ്വീകരിക്കുകയും ചെയ്തു.

മാണിക്യവാചകർ തപോവനത്തിൽ താമസിക്കുന്ന കാലത്തു നടന്ന വേറൊരു സംഭവം ഇവിടെ പ്രസ്താവയോഗ്യമാകുന്നു. ഒരിക്കൽ ഒരു ബ്രാഹ്മണൻ തപോവനത്തിൽ ഇദ്ദേഹത്തിന്റെ അടുക്കൽ ചെന്ന്, "അല്ലയോ സ്വാമിൻ! ഞാൻ അങ്ങയുടെ അന്യാദൃശമായ മാഹാത്മ്യത്തെപ്പററി കേട്ടു മധുരാപുരിയിൽ നിന്നു വരികയാണ്. അങ്ങു പാടിയിട്ടുള്ള തിരുവാചകമെഴുതിയെടുത്താൽ കൊള്ളാമെന്ന് എനിക്ക് ആഗ്രഹമുണ്ട്" എന്നു പറഞ്ഞു. അപ്പോൾ മാണിക്യവാചകർ മുറയ്ക്കു പാടിക്കൊടുക്കുകയും അന്തണൻ അതെല്ലാം വേഗത്തിലെഴുതിയെടുക്കുകയും ചെയ്തു. അനന്തരം, അന്തണൻ, "അല്ലയോ സ്വാമിൻ! ചിദംബരമൂർത്തിയെ ഉദ്ദേശിച്ച് അങ്ങ് ഒരു 'കോവ' പാടിക്കേട്ടാൽ കൊള്ളാമെന്ന് എനിക്കു ആഗ്രഹമുണ്ട്" എന്നു മാണിക്യവാചകരോടു പറഞ്ഞു. അതനുസരിച്ച് അദ്ദേഹം 'തിരുച്ചിററമ്പലക്കോവൈയാർ' എന്ന കൃതി പാടുകയും അന്തണൻ അതുമെഴുതിയെടുക്കുകയും ചെയ്തു. അതിന്റെശേഷം അന്തണൻ താനെഴുതിയെടുത്ത രണ്ടു കൃതികളും കൊണ്ടുപോയി ചിദംബരക്ഷേത്രത്തിന്റെ പടിവാതിലിൽവച്ചിട്ട് മറഞ്ഞുകളഞ്ഞു. ചിദംബരത്തിലെ ബ്രാഹ്മണർ ഈ രണ്ടു വിശിഷ്ടകൃതികളുമെടു

ത്തു വായിച്ചുനോക്കിയതിൽ രണ്ടിന്റേയും ഒടുവിൽ "മാണിക്യവാചകർ പാടിയതു കേട്ടു ചിദംബരമൂർത്തി എഴുതിയെടുത്തതു്" എന്നെഴുതിയിരിക്കുന്നതു കണ്ടു് അത്ഭുതപരവശന്മാരായിത്തീൎന്നു. അവർ പിന്നീടു് ഈ പാട്ടുകളുടെ അൎത്ഥം മനസ്സിലാക്കാനായി മാണിക്യവാചകരുടെ അടുക്കൽ ചെന്നു. അപ്പോൾ അദ്ദേഹം ഇവരെ വിളിച്ചുകൊണ്ടു ചിദംബരമൂർത്തിയുടെ സന്നിധിയിൽ ചെന്നു മൂർത്തിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് "ഇതാണു് ഈ പാട്ടുകളുടെ അൎത്ഥം" എന്നു പറഞ്ഞു. തൽക്ഷണംതന്നെ ചിദംബരത്തിലെ മൂവായിരം പണ്ഡിതന്മാരും വിസ്മയാനന്ദപരവശന്മാരാകത്തക്കവണ്ണം അവിടെ ഒരു ദിവ്യജ്യോതിസ്സു് പ്രത്യക്ഷമാകയും പുണ്യാത്മാവായ നമ്മുടെ കഥാപുരുഷൻ ആ ജ്യോതിസ്സിൽ പെട്ടെന്നു ലയംപ്രാപിക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിനു മുപ്പത്തിരണ്ടു വയസ്സേ പ്രായമുണ്ടായിരുന്നുള്ളു.

മാണിക്യവാചകരുടെ പ്രധാന കൃതി തിരുവാചകമാകുന്നു. ഇതിനെ തമിഴർ തങ്ങളുടെ വേദമായി കരുതിവരുന്നു. ഭക്തിമാൎഗ്ഗത്തെ ഇത്ര ഹൃദ്യമായി വൎണ്ണിക്കുന്ന ഗ്രന്ഥം വേറെയുണ്ടെന്നു തോന്നുന്നില്ല. ഈ സൽഗ്രന്ഥം വായിക്കുന്ന ഏതൊരാൾക്കും നിഷ്കളങ്കമായ ഭക്തിയും വിഷയവിരക്തിയും ചിത്താൎദ്രതയുമുണ്ടാകാതിരിക്കയില്ല. "തിരുവാചകത്തിലുരുകാതാർ ഒരു വാചകത്തിലും ഉരുകാർ" എന്നു തമിഴിൽ ഒരു പഴമൊഴി തന്നെയുണ്ടു്. ഈ ഗാനസമുച്ചയത്തിന്റെ ഗുണപൌഷ്കല്യം ശരിയായി മനസ്സിലാക്കിയ റവറണ്ടു്. ജി. യു. പോപ്പു് ഇതിനെ ആംഗലഭാഷയിൽ വിവൎത്തനം ചെയ്തിട്ടുണ്ടു്.

മാണിക്യവാചകരുടെ വേറൊരുകൃതി തിരുച്ചിററമ്പലക്കോവയാണല്ലോ. ഇതിനെ ചുരുക്കമായി തിരുക്കോവൈയാർ എന്നും പറയാറുണ്ടു്. ഇതിൽ ആകെ 400 പാട്ടുകൾ അടങ്ങിയിരിക്കുന്നു. ഇതിലെ ആശയം ഗഹനമായിട്ടുള്ളതാണു്. അതിനാൽ സാധാരണന്മാൎക്കു് ഈ ഗ്രന്ഥം വായിച്ചു ഗ്രഹിക്കാൻ അത്രയെളുപ്പമില്ല. പേരാചാൎയ്യർ ഈ ഗ്രന്ഥത്തിനു ഒരു നല്ല വ്യാഖ്യാനമെഴുതിയിട്ടുണ്ടു്.

"മെയ്ജ്ഞാനത്താഴിചൈ" എന്നൊരു കൃതി മാണിക്യവാചകരുടേതായി മുദ്രണം ചെയ്യപ്പെട്ടിട്ടുണ്ടു്. കുന്ദമൂലത്തിൽവച്ചു മാണിക്യവാചകൎക്കു ലഭിച്ച ഉപദേശമാൎഗ്ഗങ്ങൾ ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ കൃതി മാണിക്യവാചകരുടേതാണെന്നുള്ളതിനു വിശ്വാസയോഗ്യമായ യാതൊരു രേഖയുമില്ല. അനന്തരകാലീനനായ ഏതോ ഒരു കവി ഈ കൃതി എഴുതി ഇതിന്റെ കൎത്തൃത്വം മാണിക്യവാചകരിൽ ആരോപിച്ചതായിരിക്കാനാണു് അധികം എളുപ്പം. എന്തെന്നാൽ മാണിക്യ വാചകൎക്കു പരമശിവൻ രഹസ്യമായി ഉപദേശിച്ചുകൊടുത്ത ശൈവമതസിദ്ധാന്തരഹസ്യങ്ങളെ അദ്ദേഹം തന്നെ വെളിപ്പെടുത്തിയിരിക്കുമെന്നു വിശ്വസിക്കാൻ ന്യായമുണ്ടെന്നു തോന്നുന്നില്ല.

---

## രാക്ഷസമദാപഹരണം.

(എം. ആർ. നായർ, ബി. എ. ഓണേഴ്സ്)

(തുടൎച്ച)

### ചതുൎത്ഥാസ്ത്രം: യതിഭംഗവാദത്തിലെ യുക്തിഭംഗം.

"രചനയിൽ വള്ളത്തോളിന്നാണു് ഭാഷാകവികളിൽവച്ചു് അഗ്രസ്ഥാനമെന്നു മുമ്പു് "താൻ പറഞ്ഞുവെങ്കിൽക്കൂടി" കൊച്ചുസീതയെസ്സംബന്ധിച്ചേടത്തോളം അതു സമ്മതിപ്പാൻ തെയ്യാറില്ലാ"ത്ത രാക്ഷസൻ "കൊച്ചുസീതയുടെ രചയിതാവായ വള്ളത്തോളിന്നു് ഒരു ബാലകവിപ്പട്ടം" സമ്മാനിച്ചിരിക്കുന്നു.

'കൊച്ചുസീത'യുടെ രചന യതിഭംഗത്താൽ ദൂഷിതമായിരിക്കുന്നു എന്നുള്ള

തെററിദ്ധാരണയാകുന്ന സൂചിയുടെ തലയിൽ രാക്ഷസൻ എടുത്തുവച്ചിരിക്കുന്ന നിന്ദാഗർഭമായ പ്രജല്പനങ്ങളുടെ ആ ശേഖരത്തെയാണു ഞാൻ 'യതിഭംഗവാദ'മെന്നുള്ള പദംകൊണ്ടു് നിർദ്ദേശിക്കുന്നതു്. ഈ സൂചി തട്ടിക്കളയുവാൻ ഒരസ്ത്രംകൂടി ആവശ്യമില്ല; ഒരു ചെറുവിരൽ മതി. താൻ ശിഖരിച്ചുവച്ചിരിക്കുന്ന ഈ വാദം രാക്ഷസദേഹത്തെത്തന്നേ അതിൻെറ വീഴ്ചയിൽ ചതച്ചുകളയുന്ന കാഴ്ച വായനക്കാൎക്കു രസപ്രദമായിരിക്കും. കൊന്ന മുറിച്ചുകളഞ്ഞതുകൊണ്ടു പട്ടരുടെ പണികഴിച്ചുവെന്നു പണ്ടൊരിക്കൽ അഭിമാനിച്ച ആ മഹാബുദ്ധിമാനെപ്പോലെ, തൻെറ നിരൂപണത്തിൻെറ ഫലമായി കേരളകവി സാമ്രാട്ടിൻെറ നെററിയ്ക്കു് ഒരു "ബാലകവിപ്പട്ടം" ധരിക്കേണ്ടുന്ന യോഗം താൻ വരുത്തിക്കളഞ്ഞുവെന്നഭിമാനിച്ചു്, വള്ളത്തോളിൻെറ കീൎത്തിയുടെ പ്രഭാവിശേഷത്തെ സഹിപ്പാൻകഴിയാത്ത മററു മൂങ്ങകളുടെ അഭിനന്ദനഗാനങ്ങളെ കേട്ടുകൊണ്ടു് നിർവൃതിയിൽ നിർല്ലീനനായിരിക്കുന്ന ഈ രാക്ഷസന്നു്, താൻതന്നെ സ്വീകരിച്ചിരിക്കുന്ന രാക്ഷസപ്പട്ടത്തിന്നു് പുറമെ, വേറെ എന്തൊരു പട്ടമാണു് യോജിക്കുന്നതെന്നുകൂടി, ഈ മറുപടി വായിച്ചതിന്നുശേഷം, തീൎച്ചപ്പെടുത്തുവാൻ നിഷ്പക്ഷമതികളോടു് [സഹൃദയന്മാരോടു്] അപേക്ഷിച്ചുംകൊണ്ടു് ഈ ചതുൎത്ഥാസ്ത്രത്തെ ഞാണിൽത്തൊടുത്തുകൊള്ളുന്നു.

വള്ളത്തോൾ, യതിഭംഗത്തെക്കുറിച്ചും, ഉചിതപദപ്രയോഗത്തെക്കുറിച്ചും, രാക്ഷസൻെറ പരിചയക്കാരിൽ ഒരാളാണെന്നു് ഊഹിച്ചാൽ തെററില്ലാത്ത, ഒരു യുവകവിയ്ക്കു കൊടുത്ത ഉപദേശത്തെ രാക്ഷസൻ ഉദ്ധരിക്കുന്നു. ആ ഉപദേശത്തിൻെറ വിലയോ, അൎത്ഥംപോലുമോ, മനസ്സിലാക്കുവാൻ ത്രാണിയില്ലാത്ത ഒരു ദേഹമാണു് ആ യുവകവിയെന്നു് നമുക്കു് അനുമാനിക്കാവുന്നതാണു്; അല്ലെങ്കിൽ, ആ വിദ്വാൻ, ഇതിന്നു മുമ്പു്, രാക്ഷസൻ മനസ്സിലാക്കിയതുപോലെയല്ല താൻ രചനയെ മനസ്സിലാക്കിയതെന്നു് ബഹുജനസമക്ഷം വന്നു പറയുമായിരുന്നു.

അക്കഥ നില്ക്കട്ടെ. "ഈ വിലപിടിച്ച ഉപദേശങ്ങൾ കൊടുത്ത ഒരു മഹാകവിയുടെ ഖണ്ഡകൃതിയിൽ", "നിറയെ ബാധിച്ച"തായി രാക്ഷസൻ കാണുന്ന രചനയെസ്സംബന്ധിച്ചേടത്തോളമുള്ള ദോഷങ്ങളെ നമുക്കൊന്നു ശോധിക്കുക.

ഈ ദോഷവിവരപ്പട്ടികയിൽ, പിട്ടിന്നു് ചേൎത്ത നാളികേരംപോലെ, ഇടയ്ക്കിടെയായി " രാമായ—ണംമുദാ—വായിച്ചി—ട്ടുംവിധൌ'—യതിഭംഗം"; " 'വ്യോമാന്ത—രേനിനഃ'—യതിഭംഗം"; " 'വക്ത്രച—ന്ദ്രങ്കൽനി—'യതിഭംഗം", എന്നിങ്ങിനെ ചില വാചകങ്ങൾ ആദ്യമൊക്കെ ശല്യത്തേയും, പിന്നിട്ടു് ചിരിയേയും ഉണ്ടാക്കിക്കൊണ്ടു് പരിലസിക്കുന്നുണ്ടു്. ഈ യതിഭംഗദോഷാരോപണത്തിൽ രാക്ഷസന്നു് പിന്താങ്ങായി നിൽക്കുന്നതു്—"ഈ (കാകളി) വൃത്തത്തിന്നു് മൂന്നക്ഷരങ്ങൾ കഴിയുമ്പോഴൊക്കെയാണു് യതിയുള്ളതു്" എന്ന സ്വകപോലകല്പിതമായ ഒരു നിയമവുമാണു്.

ഈ വിഷയത്തെപ്പററി—കാകളിയിലെ യതിനിയമത്തെപ്പററി—പരേതനായ പ്രൊഫസർ എ. ആർ. രാജരാജവൎമ്മവലിയകോയിത്തമ്പുരാൻ തൻെറ 'വൃത്തമഞ്ജരി'യിൽ യാതൊന്നും പറഞ്ഞിട്ടില്ല. ഇതിന്നു മറുപടിയായി, കാകളിയ്ക്കു് ഉദാഹരണമായി ചേൎത്തിട്ടുള്ള വരികളിൽ (വൃത്തമഞ്ജരി—൭-ാം പതിപ്പു്—പെയിജ്ജു് ൭൦—൭൧) അദ്ദേഹം മുമ്മൂന്നു് അക്ഷരങ്ങൾ കഴിയുന്നിടത്തു് ചരിച്ചു് ഒരു വര ഇട്ടിട്ടുണ്ടെന്നും, പരിഭാഷാപ്രകരണത്തിൽ, (ടി. ടി. പെയിജ്ജു് ൫) "യതി നില്ക്കുന്നിടത്തെ ചരിഞ്ഞവരകൊണ്ടു കാണിച്ചിരിക്കുന്നു" എന്നെഴുതിയിരിക്കുന്നതിനാൽ, ആ വരയിൽ നിന്നു് അവിടെ യതി കൂടിയേ കഴിയൂ എന്നു് ഊഹിക്കേണ്ടതാണെന്നും, പറയത്തക്ക ബുദ്ധിവിശേഷം രാക്ഷസന്നുണ്ടെന്നു് ഞാനറിയും.

ശരി, വാദത്തിനുവേണ്ടി, വരയിട്ടദിക്കിൽ യതി ആവശ്യമാണെന്നു് ഒരു നിമിഷത്തേക്കു അനുവദിക്കുക. അങ്ങിനെയാണെങ്കിൽ, വൃത്തമഞ്ജരിയിൽ എടുത്തുചേൎത്തിരിക്കുന്ന ഉദാഹരണംകൂടി യതിഭംഗദോഷത്താൽ വഷളിതമാണെന്നു് സൎവ്വവിദിതമാണല്ലോ!

"......ചാരുശീ—ലേവരി—
കാരോമ—ലേകഥാ......"

യതിഭംഗം!—മിസ്റ്റർ രാക്ഷസൻ എന്തുപറയുന്നു? ആവോ! വൃത്തത്തിന്നുദാഹരണമായി വൃത്തഭംഗമുള്ള പദത്തെ ചേൎക്കുന്നതുപോലെയാണു്, യതിയ്ക്കുദാഹരണമായി യ

തിഭംഗമുള്ള വരികളെ ചേൎക്കുന്നതെന്നും, അതുകൊണ്ടു് യതിഭംഗമില്ലാത്ത വരികളെ എവിടെയെങ്കിലും തിരഞ്ഞു കണ്ടുപിടിക്കുകയോ, കിട്ടിയില്ലെങ്കിൽ താൻതന്നെ നിൎമ്മിക്കുകയോ, രണ്ടുമാവാത്തപക്ഷം, കവിരാക്ഷസനെക്കൊണ്ടു് എഴുതിക്കുകയോ ചെയ്യേണ്ടതാണെന്നും, രാക്ഷസന്നു് അദ്ദേഹത്തെ പഠിപ്പിക്കുവാൻ സാധിക്കുന്നതിന്നു് മുമ്പു തമ്പുരാൻ തിരുമേനി തീപ്പെട്ടുപോയല്ലോ !!(?)

കവിരാക്ഷസന്നു് പററിപ്പോയ പ്രമാദത്തെ വ്യക്തമാക്കുവാൻ വേറൊരുസംഗതി പറയാം:—വരയിട്ടടിക്കിൽ യതി വേണമെങ്കിൽ, ശ്ലോകവൃത്തത്തെ വിവരിച്ചിരിക്കുന്ന സ്ഥലത്തു് വൃത്തമഞ്ജരിയിൽ (പെയിജ് ൧൭) കൊടുക്കപ്പെട്ടിട്ടുള്ള ഉദാഹരണത്തിൽ, യതി തിരിച്ചതാണെന്നു് രാക്ഷസൻ ശങ്കിച്ചതായി അനുമാനിക്കപ്പെടാവുന്ന, വരകൾ വീണതു് എവിടെയാണെന്നു നോക്കേണ്ടേ ?

“വെ / ള്ളം ജ്ജടാ- / ന്തേ ബിഭ്രാ / ണം.”

ഈ പദത്തിലുള്ള വരകൾ യതിയെക്കുറിക്കുന്നപക്ഷം,

“അ—ഥവാകൃ—തവാഗ്ദ്വാ—രേ
വം—ശേസ്മിൻപൂ—ൎവ്വസൂരി—ഭിഃ
മ—ണൗവജ്ര—സമുത്കീ—ൎണ്ണേ
സൂ—ത്രസ്യേവാ—സ്തിമേഗ—തിഃ”

എന്ന രഘുവംശത്തിലെ ശ്ലോകവും, അതുപോലെ, രഘുവംശത്തിൽ ആ വൃത്തത്തിലെഴുതപ്പെട്ടിരിക്കുന്ന ശ്ലോകങ്ങളിൽ നൂറിന്നു് നൂറു് വീതവും, യതിഭംഗത്താൽ ദൂഷിതമായിപ്പോവുകയും, തദ്വാരാ, സാധു കാളിദാസന്റെ തിരുനെററിയ്ക്കു്, അദ്ദേഹമറിയാതെ, ഒരു ബാലകവിപ്പട്ടം ചാൎത്തപ്പെടുകയും, രഘുവംശത്തിന്നു് സംസ്കൃതസാഹിത്യത്തിൽ കടക്കുവാനുള്ള അവകാശം പൊയ്പോവുകയും ചെയ്തിരിക്കുന്ന വിവരം കവിരാക്ഷസൻ വിളംബരപ്പെടുത്തുന്ന അവസരത്തെ ഞാൻ സസ്മിതം പ്രതീക്ഷിക്കുന്നു. അമ്പ! യതിയെപ്പററി രാക്ഷസന്നുള്ള ജ്ഞാനം!!

കുഞ്ചനും രക്ഷ പ്രാപിച്ചിട്ടില്ല. തുള്ളലിന്നു കൊടുത്ത ഉദാഹരണം ഇതാ—(വൃത്തമഞ്ജരി പെയിജ് ൭൭).

“ദോ / ഷ / ഗ്രാ / ഹിക / ളി / ല്ലാ / ത്തു / ള്ളൊരു
ദോ / ഷ / ജ്ഞ / ന്മാ / രുടെ / സഭ / ത്തു / ച്ചം”

ഇതു് രാക്ഷസൻ കണ്ടിരുന്നുവെങ്കിൽ, തുള്ളൽകഥ വല്ലതും നിരൂപണത്തിനെടുക്കുന്ന അവസരത്തിൽ, മേലെഴുതിയ വരികളിലുള്ള വരകളെയൊക്കെ യതിയായി തെററിധരിച്ചു്, അദ്ദേഹം യതിഭംഗം—യതിഭംഗ” മെന്നു പറഞ്ഞു എത്രതവണ നിലവിളിക്കുമെന്നു് ആരു കണ്ടു ?

മേല്പറഞ്ഞതിനു സമാധാനമായി, രാക്ഷസൻ വൃത്തമഞ്ജരിയിലുള്ള ചരിഞ്ഞ വരകളെ യതിയെക്കുറിക്കുന്നവയായി താൻ കരുതീട്ടില്ലെന്നും, (അത്ര എളുപ്പത്തിൽ അങ്ങിനെ പറഞ്ഞു് ഒഴിഞ്ഞുകളയാമെന്നു് വിചാരിക്കേണ്ട), മൂന്നക്ഷരം കഴിയുമ്പോളാണു് കാകളിയിൽ യതി എന്നു തെളിയിക്കുവാൻ വേറെ വല്ല നിയമങ്ങളും ഉദ്ധരിക്കുവാൻ ഭാവമുണ്ടെന്നും പറയുകയാണെങ്കിൽ, ആ വഴിക്കു നോക്കിയാലെങ്കിലും, മറുവിധത്തിലും, രാക്ഷസവാദത്തിന്നു് രക്ഷയുണ്ടോ എന്നു് അന്വേഷിക്കേണ്ടതു് സഹൃദയത്വത്തോടു് നമുക്കുള്ള കടമയാണല്ലോ. (തുടരും)

## ശലോമോന്റെ പേശല സംഗീതം*

(സ്വാമി ബ്രഹ്മവ്രതൻ.)

I

(മഞ്ജരി)

എന്നെയവന്റെ മധുരാധരം ചേൎത്തു
പിന്നെയും പിന്നെയും ചുംബിക്കട്ടെ !
നിൻ പ്രേമം വീഞ്ഞിലുമേററം രസകരം;

*ബൈബിളിൽനിന്നും (പകൎപ്പവകാശം)

സംഭൃത തൈലം സൗരഭ്യപൂതം;
നിന്നുടെ നാമമോ സ്നേഹം പകന്നപോൽ
തന്നെയമരിന്ന സുധാര പാരം.
ആയതുകൊണ്ടാവാം കന്യകമാർ നിന്നെ-
യായതമായിതാ, സ്നേഹിക്കുന്നു.
നിന്നുടെ പിന്നാലെയെന്നെ നയിച്ചാലും
ഖിന്നതയറ്റൊന്നായോടിപ്പോകാം.
രാജാവു പള്ളിയറയിലേക്കെന്നെ, നി-
രാജാവേ, യാനയിപ്പിച്ചിരിപ്പൂ.
ഞങ്ങളിന്നുല്ലസിച്ചാനന്ദിക്കും നിന്നിൽ;
അങ്ങുന്നിൻ പ്രേമത്തെ വാഴ്ത്തിപ്പാടും.
എന്നെയവന്റെ മധുരാധരം ചേർത്തു
പിന്നെയും, പിന്നെയും ചുംബിക്കട്ടെ!

അല്ലേ, യരുശലേം പുത്രിമാരേ,യീ ഞാൻ
ചൊല്ലാം കറുത്തവൾ താനെന്നാലും
കേദാരക്കൂടാരം പോലെ, ശലോമോന്റെ
മേദുരമാം തിരശ്ശീലപോലെ
നല്ലഴകുള്ള വളാകുന്നുവെല്ലോയീ
യല്ലിൻ കറുപ്പൊരഭംഗിയാമോ?
മേനി വെയിലാൽ കറുത്തിരുൾ വർണ്ണത്താൽ
ഞാനിപ്രകാരമായ് തീർന്നെന്നാലും
എന്നെ നീയയ്യോ തുറിച്ചു നോക്കിടൊല്ലേ!
എന്നെ നീയയ്യോ വെടിഞ്ഞിടൊല്ലേ! (എന്നെ)
എന്മാതൃപുത്രന്മാർ കോപിച്ചിട്ടെന്നെയീ
നന്മുന്തിരിത്തോട്ടം കാവലാക്കി
എന്നാലോ ഞാനെന്റെ സ്വന്തമാം തോട്ടത്തെ-
യിന്നോളവും കാത്തിട്ടില്ലതാനും!
എൻ പ്രാണനായകാ, ചൊല്ലിത്തരിക, നീ
സാമ്പ്രതമാടു മേയ്ക്കുന്നതെങ്ങോ?
ഉച്ചണ്ഡമാം വെയിൽ തട്ടാത്തണൽ നോക്കി-
യുച്ചയ്ക്കവറ്റെ യുറക്കുന്നെങ്ങോ?
നിന്നുടെ ചങ്ങാതിമാർ പരിപാലിക്കും
പൊന്നാട്ടിൻ പറ്റത്തിന്നൊട്ടരികിൽ
ഉന്മുഖനാവാതെ,യെന്തിനാണീവിധം
ഞാൻ മുഖം പൊത്തിയിരുന്നിടുന്നു?. (എന്നെ)
സുന്ദരി, നീയിന്നറിയുന്നതില്ലെങ്കിൽ
മന്ദം നീയാടിൻ ചുവടു നോക്കി,
പിന്തുടർന്നാലും: ഇടയക്കൂടാരത്തി-
നന്തികെ കുഞ്ഞാടു മേയ്ച്ചാലും നീ
എന്നെയവന്റെ മധുരാധരം ചേർത്തു
പിന്നെയും പിന്നെയും ചുംബിക്കട്ടെ.

## ലളിത കലകൾ.

(പറവൂർ കെ. ഗോപാലപിള്ള.)

എല്ലാ ജീവികളുടേയും മുഖ്യമായ ലക്ഷ്യം സുഖാനുഭവമാകുന്നു. ഈ സുഖം എന്താണ്? ഇതിനെ എങ്ങിനെ സമ്പാദിക്കാം? എന്നുള്ള ചോദ്യങ്ങൾക്കു ശരിയായ സമാധാനം പറയുക അത്ര സാദ്ധ്യമല്ല. ഒരു ജീവിക്കു സുഖകരമായിട്ടുള്ളതു് അപരജീവക്കു ദുഃഖകരമായിട്ടും കാണുന്നുണ്ടു്. അതിനാൽ സുഖം അനുഭവിക്കുന്നവന്റെ കാലം, ദേശം, നിമിത്തം ഇവയെ അനുസരിച്ചു് വ്യത്യാസപ്പെട്ടിരിക്കുന്നു. ഈ സ്ഥൂലപ്രപഞ്ചത്തിന് അതീതമായി ഒരു ഐശ്വര ശക്തി പരിവർത്തിക്കുന്നുണ്ടെന്ന് മതങ്ങൾ എല്ലാം ഐകകണ്ഠ്യേന സമ്മതിക്കുന്നുണ്ടു്. ആ ഐശ്വര ശക്തിയുമായി അനുസ്യൂതമായുള്ള പെരുമാററമാണ് സുഖത്തെ-അല്ലെങ്കിൽ ആനന്ദത്തെ—ജനിപ്പിക്കുന്നതു് എന്നും ഓരോ മതത്തിന്റെയും അന്തർഭാഗത്തു കടന്ന് പരിശോധിച്ചിട്ടുള്ള ഏവരും സമ്മതിക്കും. ഈ ഈശ്വരാനുസരണം രണ്ടു തരമായി പിരിയുന്നു. അവയിൽ ഒന്ന് ജ്ഞാനം മററതു് വിജ്ഞാനം.

ജീവികളിൽവച്ചു് ഉൽകൃഷ്ടനായ മനുഷ്യൻ ഇന്ദ്രിയങ്ങൾ വഴിയായി—ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങൾ വഴിയായി—ജ്ഞാനം സമ്പാദിക്കുന്നു. ലഭിച്ചജ്ഞാനം വച്ചുകൊണ്ടു ചിന്തിച്ചുനോക്കുമ്പോൾ അവൻ പൂർവ്വാധികം അസംതൃപ്തനായിത്തീരുന്നു. ഈ അസംതൃപ്തി ഏതോ ഒന്നിന്റെ അഭാവത്താലാണ് ഉണ്ടാകുന്നതു്. ഏതു വസ്തുവിന്റെ അഭാവമാണ് ഇതു്? ആ വസ്തുവിനെ എങ്ങിനെ കരസ്ഥമാക്കാം? എന്ന് അവൻ വീണ്ടും ചിന്താപരവശനായിത്തീരുന്നു. വണ്ടുകൾ തേൻ അന്വേഷിച്ചു് പുഷ്പങ്ങൾതോറും പറന്നുതിരിയുന്നു. തേനിന്റെ അഭാവത്തിൽ ആ ജന്തു ആകാശത്തെ മുഖരിതമാക്കി വീണ്ടും അന്വേഷിച്ചലയുന്നു. എവിടെയെങ്കിലും തേൻ കണ്ടെത്തിയാൽ അതു് അവിടെ മൗനമായിരുന്ന് അനന്യചിന്തയോടെ പാനംചെയ്യുകയായി. ഇതാണ് ജ്ഞാനം അന്വേഷിച്ചുപോകുന്നവനും ഉണ്ടാകുന്ന അനുഭൂതി. ബാഹ്യലോകത്തിൽ ഇന്ദ്രിയബന്ധം നിമിത്തമുണ്ടാകുന്ന സുഖത്തിന്റെ ക്ഷണികതയിലും നശ്വരതയിലും അവൻ നിർവൃതി അടയാതെ അന്തക്കരണത്തെ ഉണർത്തി അതിനെ ബലവത്താക്കി അന്വേഷണം എല്ലാം അന്തർമുഖമാക്കി വിടുന്നു. അതിന്റെ അന്തിമഘട്ടത്തിൽ അറിയപ്പെടേണ്ട വസ്തുവിനെക്കണ്ടെത്തുന്നു. ഇതാണ് ജ്ഞാനത്തിന്റെ പന്ഥാവു്. ആത്മപരമായ ജ്ഞാനമാണ് ഇതു്. ആത്മാവിനെ ആത്മാവുകൊണ്ടു കണ്ടെത്തുമ്പോൾ ചേരേണ്ട വസ്തുക്കൾ പരസ്പരം ചേരുകയും, അതു് അഭേദ്യമായി ഭവിക്കുകയും, അവിടെ അനിർവ്വാച്യമായ ആനന്ദം ഉണ്ടാകുകയും ചെയ്യുന്നു.

വിജ്ഞാനം എന്നതു ശില്പത്തിലും ശാസ്ത്രത്തിലും ഉള്ള വിഹാരമാണ് എന്നാൽ ഈ ജ്ഞാനം മുൻ പറഞ്ഞ ലക്ഷ്യംവരെ നീണ്ടുപോകുന്നില്ല. ജ്ഞാനം ജ്ഞാനത്തിന്‌വേണ്ടി അനുധാവനം ചെയ്യുന്നു എങ്കിൽ വിജ്ഞാനം അഹോവൃത്തിയുടെ നിർവ്വഹണത്തിൽച്ചെന്നു വിരമിച്ചുപോകുന്നു. ഒരു ശില്പം, ആ കലാകൗശല്യത്തിനു മാത്രമായി നിലനില്ക്കുകയില്ല. പ്രത്യുത ആ ശില്പത്തെ പ്രശംസിക്കുന്നതിനും ശില്പിയുടെ വൈദഗ്ദ്ധ്യത്തിന് അനുസരണമായ വിധം പ്രതിഫലം നൽകുന്നതിനും പ്രേക്ഷക ജനങ്ങളെ പ്രേരിപ്പിക്കുന്നു. ശാസ്ത്രത്തിന്റെയും ഗതി ഇതു തന്നെ. എന്നാൽ ചിലപ്പോൾ വിജ്ഞാനം ജ്ഞാനപന്ഥാവിൽ ഗമിച്ചു് ആ പന്ഥാവിന്റെ സ്വാദു് അനുഭവിപ്പിക്കുന്നതിന് സമർത്ഥമായിത്തീരുന്നു. ഇങ്ങനെ വിജ്ഞാനത്തിൽ വസിച്ചുകൊണ്ടു് ജ്ഞാനപന്ഥാക്കളെ ചൂണ്ടിക്കാണിക്കുകയും അതിൽക്കൂടി സ്വല്പനേരം ചലിപ്പിക്കുകയും ജ്ഞാനത്തെ അഭിമുഖീകരിച്ചു പൂർവ്വാധികം ഒരു ആകാംക്ഷ ജനിപ്പിക്കുകയും ചെയ്യുന്ന വിജ്ഞാനരശ്മികളുണ്ടു

കലകൾ. ഇതു് നൂറു് തരമായി പൌരസ്ത്യർ വിഭാഗിച്ചിട്ടുണ്ടു്. കലകൾ എല്ലാം തന്നെ സ്ഥിരമായ ലൌകിക സുഖത്തേയും ക്ഷണികമായ ആത്മീയ സുഖത്തേയും നൽകുന്നവയാണു്. ശില്പത്തിലോ ശാസ്ത്രത്തിലോ രമിച്ചുകൊണ്ടിരിക്കുമ്പോൾ മാത്രം മനസ്സും ഏകാഗ്രമായിരിക്കും. അവിടം വിട്ടാൽ പണ്ടത്തെ നിലയിലായിത്തീരുന്നു. ലളിതകലകൾക്കു് ഇതരകലകളെക്കാൾ മനസ്സിനെ ഏകാഗ്രതയിൽ നിറുത്തുന്നതിന്നു് വാചാമഗോചരമായ ഒരു വശ്യശക്തിയുണ്ടു്. അതു് ഏതുവിധമാണെന്നു് യഥാക്രമം താഴെ വിവരിക്കാം. ലളിതകലകളിൽ സാഹിത്യം, സംഗീതം, ചിത്രമെഴുത്തു് ഇവ മൂന്നെണ്ണത്തെ മാത്രമേ ഇവിടെ പ്രതിപാതിക്കുന്നുള്ളു. ലളിതകലകളിൽ ഇവ മൂന്നും അഹമഹമികയാ മുന്നിട്ടു നില്ക്കുന്നവയാണു്.

## ൫. സാഹിത്യം.

മനുഷ്യൻ സ്വന്തരൂപം കണ്ണാടിയിൽ നോക്കുന്നു. മനുഷ്യന്റെ ഛായ കണ്ണാടിയിൽ പ്രതിബിംബിക്കുമെങ്കിൽ സാഹിത്യത്തിന്റെ ഛായ ഭാഷയിലാണു് പ്രതിബിംബിക്കുന്നതു്. ഭാഷയില്ലെങ്കിൽ സാഹിത്യത്തെ പ്രത്യക്ഷമായിക്കാണാൻ കഴികയില്ല. അതിനാൽ വിവിധങ്ങളായ സാഹിത്യങ്ങളെ പ്രതിബിംബിക്കുന്നതാണു് വിവിധങ്ങളായ ഭാഷകൾ. സാഹിത്യത്തിന്റെ യഥാൎത്ഥ സ്വരൂപം എന്താണു്? എന്നുള്ള സംഗതി ഇന്നും തീച്ചപ്പെടാത്ത ഒന്നാണു്. ഓരോരുത്തരും അവരവരുടെ പ്രതിഭാവിലാസംപോലെ ഇതിനെ വിമൎശിച്ചു കാണിച്ചിട്ടുണ്ടു്. അവയെല്ലാം പ്രകൃതിയുടെ പ്രതിബിംബങ്ങളായി വിചാരിക്കാം. അതിനാൽ പ്രകൃതി, സഹിത്യത്തിന്റെ ശരീരവും ഭാഷ ആ സാഹിത്യത്തിന്റെ ഛായയെ ഉൽഗ്രഹിച്ചിരിക്കുന്ന കണ്ണാടിയും ആകുന്നു. എന്നാൽ ഇവിടെ ഒരു വിശേഷം ഉണ്ടു്. ഒരുത്തന്റെ ഛായ കണ്ണാടിയുടെ മുൻപിൽ വന്നുനില്ക്കുമ്പോൾ മാത്രമാണുണ്ടാകുന്നതു്. അവൻ കണ്ണാടിയുടെ മുൻപിൽ നിന്നും നിഗ്ഗമിച്ചാൽ ഛായയും നിഗ്ഗമിക്കുന്നു. എന്നാൽ സാഹിത്യത്തിന്റെ ഛായ ഭാഷയാകുന്ന കണ്ണാടിയിൽ ഒരിക്കൽ രേഖപ്പെട്ടു പോയാൽ ആ ഭാഷയാകുന്ന മുകരത്തിൽക്കൂടി നോക്കുന്ന ഏവനും അതിൽ പ്രതിബിംബിതമായിട്ടിരിക്കുന്ന സാഹിത്യത്തെക്കണ്ടനുഭവിക്കാവുന്നതാണു്.

സാഹിത്യം പ്രകൃതിതന്നെ എന്നു മുൻപു പറഞ്ഞുവല്ലോ. അതെങ്ങിനെ യോജിക്കും എന്നുള്ള വിചിന്തനം അവശ്യം കൎത്തവ്യമായിട്ടുള്ളതാകുന്നു. പ്രകൃതിയുടെ എല്ലാ അവയവവും ഒരു മനുഷ്യനിൽ ലഘുപരിമാണത്തിൽ അന്തർഭൂതമായിട്ടുണ്ടു്. പ്രകൃതി എന്നു പറയുമ്പോൾ അതിൽ സൎവ്വവും ഉൾപ്പെടും എന്നതു പരമാൎത്ഥം തന്നെ എന്നിരുന്നാലും പ്രതിപാദ്യസൌകൎയ്യത്തിനായി പ്രകൃതിയിൽ നിന്നും മനുഷ്യനെ വേർതിരിച്ചതാകുന്നു. മനുഷ്യനിൽതന്നെയും പ്രാകൃതപ്രകൃതി, ഉൽകൃഷ്ടപ്രകൃതി എന്നു് പ്രകൃതി രണ്ടായി തരംതിരിച്ചിട്ടുണ്ടു്. മനുഷ്യൻ സമുദായമായി ജീവിക്കുവാൻ തുടങ്ങിയ ഘട്ടം മുതൽക്കാണു് അവരുടെ ആശയവിനിമയം അത്യാവശ്യകമായി വന്നതു്. ഈ ഇംഗിതവിനിമയത്തിന്റെ ഒരു കൃത്രിമോപകരണം ആണു് ഭാഷ. ഭാഷയുടെ ഘടകങ്ങൾ ശബ്ദമാണു്. പ്രകൃതിയുടെ പ്രതിഫലനത്തിൽ സാഹിത്യം ലയിച്ചിട്ടുണ്ടെങ്കിലും അതു് ഒരു സ്വരൂപത്തെ പ്രാപിക്കുന്നതു് ഭാഷയോടുകൂടിയാണു്. അതുകൊണ്ടാണു് ആ പ്രകൃതി ഭാഷയാകുന്ന കണ്ണാടിയിൽത്തന്നെ പ്രതിഫലിക്കണമെന്നു് മുൻപു പറഞ്ഞതു്. ഭാഷ സംസാരഭാഷ എന്നും എഴുത്തുഭാഷയെന്നും ആദ്യം രണ്ടായി തിരിയുന്നു. സംസാരഭാഷയിലെ സാഹിത്യം ശ്രവണമാത്രത്തിൽ തന്നെ തീൎന്നുപോകുന്നു. വീണ്ടും ആസ്വദിക്കുവാൻ അവിടെ നിൎവ്വാഹമില്ല. എന്നാൽ അതു് എഴുത്തുഭാഷയിലായി രൂപപ്പെട്ടാൽ അതിന്നു് ഒരു അനശ്വരത ലഭിക്കു

ന്നു. ഇതിന് ഒരു ഉദാഹരണം പറയാം. വിദഗ്ദ്ധന്മാരായ പാട്ടുകാർ ശ്രോതാക്കളെ ആനന്ദക്കടലിൽ ആറാടിക്കുന്ന വിധം സംഗീതം പ്രയോഗിച്ചുകൊണ്ടിരിക്കുന്നു എന്നു വിചാരിക്കുക. തൽസമയം എല്ലാവരും അതിൽ ബദ്ധശ്രദ്ധന്മാരായിരിക്കുന്നു. സംഗീതം നിർത്തി ഭാഗവതരും ശ്രോതാക്കളും ആ പരിസരം വിട്ടുപോയാൽ ആ സംഗീതത്തിന്റെ രാസികൃം ക്രമേണ അന്തരീക്ഷവായുവിൽ പുകയെന്നപോലെ ലീനമായി പോകുന്നു. തന്നെയല്ല ആ സംഗീതത്തിന്റെ രസം അതു് അനുഭവിക്കാത്ത മറെറാരാളെ എങ്ങിനെ അനുഭവിപ്പിക്കും? ഒരു നിവൃത്തിയുമില്ല. ഇതാണ് സംസാരഭാഷയിലെ സാഹിത്യത്തിന്റെ സ്ഥിതി. നേരെ മറിച്ചു് നാം മുൻപു കേട്ട ആ സംഗീതം "ഗ്രാമഫോൺ" എന്ന സംഗീതയന്ത്രത്തിലെ 'റിക്കാർട്ടാക്കി" മാററുന്നു എന്നിരിക്കട്ടെ. നമുക്കു് ആവശ്യപ്പെട്ടപ്പോളെല്ലാം മുൻപറഞ്ഞ സംഗീതം "ഗ്രാമഫോൺ" വഴിയായി ആസ്വദിക്കുവാൻ സാധിക്കുന്നു. ഇതാണ് എഴുത്തു ഭാഷയിലെ സാഹിത്യത്തിന്റെ പ്രയോജനം. അതിനാൽ സാഹിത്യ വ്യവഹാരത്തിൽ അധികവും എഴുത്തുഭാഷയിലെ സാഹിത്യത്തെ സ്പർശിച്ചു് വിശദീകരിക്കപ്പെടുന്നു. (തുടരും)

---

## ഒരു ഉൽബോധനം

(സഹൃദയൻ)

ഇക്കാലത്തെ സാഹിത്യവിമർശകന്മാരെ അജ്ഞന്മാർ, അസൂയാലുക്കൾ ഇങ്ങനെ രണ്ടുകൂട്ടരായി തരം തിരിക്കാവുന്നതാണ്. രണ്ടാമത്തെ കൂട്ടത്തിൽ പെട്ടയാളാണ് കൊച്ചുസീതാനിരൂപകനായിപ്രത്യക്ഷീഭവിച്ച മായാവിയായ കവിരാക്ഷസൻ; ആദ്യത്തെ സെററിൽ പെടുത്തേണ്ടയാളാണ്. കർണ്ണഭൂഷണ നിരൂപകനായി രംഗപ്രവേശം ചെയ്ത ഇളയിടത്തു നീലകണ്ഠൻ നമ്പൂരി.

ഗുണദോഷ നിരൂപണം ചെയ്യുമ്പോൾ ഗുണങ്ങളും ദോഷങ്ങളും വിശദീകരിക്കേണ്ടതു നിരൂപകന്റെ ധർമ്മമാകുന്നു. നിർഗ്ഗുണവും നിർദ്ദോഷവുമായ വസ്തു പരബ്രഹ്മം ഒന്നു മാത്രമായാൽ ഏതു കാവ്യത്തിലും ഗുണമോ ദോഷമോ അവനവന്റെ ശക്തിപോലെ ഏതു നിരൂപകനും കണ്ടുപിടിക്കാം. പക്ഷെ കവിയെപ്പോലെ നിരൂപകനും ശക്തി, നൈപുണ്യം, അഭ്യാസം ഇവ നിമിത്തം പരിപൂർണ്ണമായ സഹൃദയത്വം സിദ്ധിക്കാഞ്ഞാൽ മയനിർമ്മിതമായ ഇന്ദ്രപ്രസ്ഥത്തിൽ ദുര്യോധനനെന്നപോലെ സ്ഥലജലഭ്രമം സംഭവിക്കുന്നതിനും ഗുണം ദോഷമായും ദോഷം ഗുണമായും പ്രതിഭാസിക്കുന്നതിനും ഇടവരുന്നതാണ്. ശ്രീമാൻ നീലകണ്ഠൻ നമ്പൂരി തന്റെ കർണ്ണഭൂഷണ നിരൂപണത്തിന്റെ അവസാനത്തിൽ എന്തെല്ലാം അസംബന്ധങ്ങൾ ജല്പിച്ചിരിക്കുന്നു എന്നു ചുരുക്കത്തിൽ ഒന്നു പരിശോധിക്കാം.

"ചോപ്പങ്കവാൽത്തൊപ്പി ചാർത്തിന മൌലികൾ" എന്ന വരിയിൽ നിരൂപകൻ രണ്ടു് അബദ്ധങ്ങളാണ് ഉൽഭാവനം ചെയ്തിരിക്കുന്നതു്. ചുവന്ന എന്ന അർത്ഥത്തിൽ 'ചോപ്പു്' എന്നു് ഒരിക്കലും പ്രയോഗിക്കുവാൻ പാടില്ലെന്നാകുന്നു അദ്ദേഹത്തിന്റെ ഒന്നാമത്തെ അഭിപ്രായം. ഇതു് ശരിയാണോ? 'ചുമപ്പുകല്ലു്', 'ചുമപ്പുകടുക്കൻ' എന്നും മററും ധാരാളം പ്രയോഗമില്ലേ? അല്ലെങ്കിൽത്തന്നെ ചോപ്പങ്കവാൽത്തൊപ്പി ഇവിടെ സമസ്തപദമായിരിക്കുന്ന സ്ഥിതിക്കു (ചുമപ്പുള്ള) ചുവന്ന അങ്കവാൽ തൊപ്പി എന്നു് അർത്ഥയോജനം ചെയ്യുവാൻ എന്താണു് വിരോധം? ഈ സ്വാതന്ത്ര്യം ഭാഷാകവികൾ ധാരാളമായി അനുഭവിക്കുന്നില്ലയോ? ഈ നിലയ്ക്കു് "ഉണക്കപ്പുല്ലുതിലപ്പു" എന്നും മററുമുള്ള പ്രയോഗങ്ങളും ഈ നിരൂപകന്റെ ദൃഷ്ടിയിൽ അസമഞ്ജസങ്ങളാകണമല്ലോ. രണ്ടാമതു് 'അ

ങ്കവാൽ' താമ്രചൂഡ എന്ന അർത്ഥത്തിലാണ് കവി പ്രയോഗിച്ചിരിക്കുന്നതെന്നും അതു ശരിയല്ലെന്നുമാണ്' നിരൂപകൻെറ പക്ഷം. കവി വാസ്തവത്തിൽ അതു ആ അർത്ഥത്തിലല്ല പ്രയോഗിച്ചിരിക്കുന്നതെന്ന് അറിയണമെങ്കിൽ 'നാഗരിക'പദത്തിൻെറ താല്പര്യവും ആ പദപ്രയോഗത്തിൻെറ സ്വാരസ്യവും മനസ്സിലാക്കണം. നാഗരികന്മാരെന്നു വച്ചാൽ നഗരത്തിലുള്ളവരെന്നും പോലീസുകാരെന്നും അർത്ഥം. ഇവിടെ പോലീസുകാരായി കവി ഉല്ലേഖനം ചെയ്യുന്നതു കോഴികളെയാണ്. ആ കോഴികൾക്കു വന്നതും അങ്കവാലോടു കൂടിയതുമായ തൊപ്പി തലയിൽ ധരിച്ചിരിക്കുന്നു. അങ്കവാലുമുണ്ട് താമ്രചൂഡയുമുണ്ട് എന്നു കുക്കുടപക്ഷത്തിൽ, പോലീസു ചിഹ്നം കാണിക്കുന്ന വാലിട്ട ചുവന്ന തൊപ്പി തലയിൽ ധരിച്ചിരിക്കുന്നു എന്നു പോലീസു പക്ഷത്തിൽ. ചില രാജ്യങ്ങളിൽ പുറകോട്ടു വാൽ കെട്ടിയിട്ടുള്ള തൊപ്പികൾ ധരിക്കുന്ന പോല്ലീസുകാരുണ്ടല്ലോ. പോല്ലീസുകാരായാൽ ആയുധം വേണമല്ലോ. ഈ പോല്ലീസുകാരുടെ ആയുധം ചരണമാണ്. അതാണ് കുക്കുടങ്ങൾ എന്നു പ്രയോഗിക്കുന്നതിനു പകരം ചരണായുധൻ എന്നു കവി പ്രയോഗിച്ചിരിക്കുന്നതു്. ഇവയെല്ലാം കുറെ ആഴത്തിൽ കിടക്കുന്ന സംഗതികളാണ്.

നിരൂപകൻെറ അടുത്ത ആക്ഷേപം,

"നീളെത്താൻ പ്രാശിച്ച ലോകത്തിൽ ദൈന്യമാം
ക്ഷേളത്തിൻ രൂപത്തിലമ്മഹാനിൽ
കഞ്ജാതലോലംബകമ്രമായ് മിന്നുന്നു
വിൽ ഞാൺ തഴമ്പണി പാണിയിങ്കൽ"

ഈ വരികളെപ്പറ്റിയാണ്. ഇവിടെ ക്ഷേളത്തിൻെറ രൂപം വല്ലാത്ത രൂപമായിപ്പോയെന്നു ലേഖകൻ പറയുന്നു. ഈ വരികളുടെ അർത്ഥം സ്ഥൂലമായെങ്കിലും ഗ്രഹിക്കുവാൻ കഴിയുമായിരുന്നു എങ്കിൽ നമ്പൂരിക്ക് ഈ വിഡ്ഢിത്തം പറയുകയില്ലായിരുന്നു. ഇവിടെ കണ്ണനെ കവി ഉപമിച്ചിരിക്കുന്നതു കാളകൂടവിഷാശനനായ ശ്രീനീലകണ്ഠനോടാകുന്നു. ലോകത്തിൻെറ (ജനതയുടെ) ദൈന്യത്തെ (ദാരിദ്ര്യത്തെ) ക്ഷേളത്തിനു സമാനമാക്കി കവി സങ്കല്പിച്ചിരിക്കുന്നതിൽ എന്താണ് അനൌചിത്യം? ജനങ്ങളെ വരട്ടി എല്ലും തൊലിയുമാക്കി അകാല മൃത്യുവശഗതരാക്കുന്ന ദാരിദ്ര്യത്തിൻെറ ധർമ്മം കാളകൂടത്തിൻേറതിൽനിന്നു ഭിന്നമല്ല. കണ്ണൻെറ ആവിർഭാവത്തിനു മുൻപു ദാരിദ്ര്യകാളകൂടം ജനതയെ പരക്കെ ഗ്രസിക്കുവാൻ തുടങ്ങിയിരുന്നു എന്നും തൻെറ കയ്യിൽനിന്നു വീഴുന്ന ദാനധാരയാൽ കണ്ണൻ ആ കാളകൂടത്തെ പ്രാശിച്ചു (ഭക്ഷിച്ചു) എന്നും ആണ് ഫലിതാർത്ഥം. എന്നിട്ടു പിന്നെയോ? എങ്ങനെ താൻ പ്രാശിച്ച കാളകൂടം ശിവൻെറ കണ്ഠത്തിൽ ലഗ്നമായിത്തീർന്നുവോ അതുപോലെ താൻ പ്രാശിച്ച പരദൈന്യം കണ്ണൻെറ പാണിയിലും ലഗ്നമായിതീർന്നു. രണ്ടിനും പൂർവ്വികമായ അപദാനത്തെ അനുസ്മരിപ്പിക്കുന്നതിനുള്ള ശക്തിയുണ്ടെന്നല്ലാതെ സ്വതഃ അവയെക്കൊണ്ട് അവ ധരിക്കുന്നവർക്കോ അന്യന്മാർക്കോ യാതൊരു ഉപദ്രവവുമില്ല. കണ്ണൻെറ വിഷയത്തിൽ സാക്ഷാൽ കൈയിൽ കറുത്ത നിറത്തിൽ കാണുന്ന ഞാണിൻെറ തഴമ്പ് ആ കൈയ് ഗ്രസിച്ച ലോകത്തിൻെറ ദൈന്യക്ഷേളത്തിൻെറ അങ്കമാണ് എന്നു കവി ഉൽപ്രേക്ഷിക്കുന്നു. ഇതിലെന്താണ് അനുപപത്തി എന്ന് എത്രതന്നെ പര്യാലോചിച്ചതിലും മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. ഇതു് സ്ഖലിതമാണെന്നു പറയുവാൻ തോന്നിയ സാധുവായ നമ്പൂരിയുടെ ധാർഷ്ട്യത്തിന് ഒരു ദൂര നമസ്കാരമേ വിധേയമായി കാണുന്നുള്ളൂ.

ഇതിനെക്കാൾ വലിയ കുറവും കുററവുമാണു ലേഖകൻ

"മുന്നിലും പിന്നിലും പാൎശ്വദ്വയത്തിലു-
മിന്നിറ മാന്ന നിൻ സോദരന്മാർ
ത്തുമയിൽ രാമനെക്കൈകേയീനന്ദന-
സൌമിത്രിമാർ പോലെ കാത്തിരിപ്പു

എന്ന വരികളിൽ, കാണുന്നതു്. ഇവിടെ സ്ഖലിതം ഏററവും സ്പഷ്ടമാണു പോലും: "എന്താണതു്? രാമനെ ഭരതലക്ഷ്മണശത്രുഘ്നന്മാർ മൂന്നുപേർ മാത്രം ചേൎന്നു് എങ്ങനെയാണു് നാലുപുറവും കാക്കുന്നതു് എന്നു നമ്പൂരി ചോദിക്കുന്നു. ഒരാൾക്കു് ഒരു ഭാഗത്തു മാത്രമല്ലേ കാക്കുവാൻ സാധിക്കുകയുള്ളു എന്നാണു് അദ്ദേഹത്തിന്റെ ആശങ്ക.

നമ്പൂരി വേദവ്യാസപ്രോക്തമായ

"അഗ്രതഃ പൃഷ്ഠതശ്ചൈവ
പാൎശ്വയോസ്തു മഹാഭുജൌ
ആകൎണ്ണപൂൎണ്ണധന്വാനൌ
രക്ഷേതാം രാമലക്ഷ്മണൌ"

എന്ന വന്ദനശ്ലോകം കേട്ടിട്ടില്ലെന്നാണു തോന്നുന്നതു്. ഈ ശ്ലോകത്തിൽ വ്യാസൻ നാലുവശത്തു കാക്കുവാൻ രണ്ടു പേരെ മാത്രമേ നിയോഗിക്കുന്നുള്ളു. ഉള്ളൂർ മൂന്നു പേരെ നിയോഗിക്കുന്നുണ്ടു്. ഇതിലാൎക്കാണു മെച്ചം? വാസ്തവത്തിൽ ഇവർ എല്ലാവൎക്കും എല്ലാവശത്തും കാക്കുവാനുള്ള ശക്തിയുണ്ടു്: ഒരാളായാലും മതി; അതു ചെയ്തുകൊള്ളും; അങ്ങനെയുള്ള അവതാരപുരുഷന്മാരാണു് അവർ. മൂന്നുപേർ ഉള്ളതുകൊണ്ടു് അവരുടെ സൌകൎയ്യംപോലെ അവർ ആ വേല വീതിച്ചു നോക്കിക്കൊള്ളട്ടെ എന്നു കവി സങ്കല്പിക്കുന്നു. ഇതാകുന്നു കൈകേയീ നന്ദന സൌമിത്രി പക്ഷത്തിലെ സ്ഥിതി. കൎണ്ണന്റെ കവച കുണ്ഡലങ്ങളുടെ പക്ഷത്തിലും മൂന്നുപേരെയുള്ളു. ഒന്നു മുന്നിലും പിന്നിലും കാക്കുന്ന കവചം, മററ രണ്ടു് രണ്ടു പാൎശ്വങ്ങളിലും കാക്കുന്ന കുണ്ഡലങ്ങൾ. നാലു പേൎക്കു് മൂന്നു് എന്തൊരു കണക്കാണെന്നു നമ്പൂരി ചോദിക്കുന്നു. നമ്പൂരി ഭൌതികശാസ്ത്രദൃഷ്ടികൊണ്ടു് കാവ്യനിരൂപണം ചെയ്യുവാൻ പുറപ്പെട്ടതിൽ പററിയ ഗ്രഹപ്പിഴയാണിതു്. പ്രജ്ഞോപജ്ഞമാണു് ശാസ്ത്രം; പ്രതിഭോപജ്ഞമാണു് കാവ്യം. ഈ വ്യത്യാസം കാണുവാനുള്ള കണ്ണാണു നിരൂപകൻ ആദ്യമായി സമ്പാദിക്കേണ്ടതു്. "ത്തുമയിൽരാമനെ" എന്ന ദിക്കിൽ സന്ധിദോഷം നിമിത്തം ഉച്ചാരണക്ലേശമുണ്ടെന്നു പറയുന്ന നമ്പൂരിയുടെ കുസുമസുകുമാരമായ രസനയ്ക്കു ഞാൻ ഹാൎദ്ദമായി സ്വാഗതം പറഞ്ഞുകൊള്ളുന്നു. ഭൂലോകത്തിലെ സൂക്തികളിൽ സംതൃപ്തനാകുവാൻ നമ്പൂരിക്കു വളരെ വൈഷമ്യമുണ്ടാകും; സംശയമില്ല. അനുസ്യൂതമായ ശബ്ദമാധുൎയ്യത്താൽ സുതരാം സുന്ദരമായ കൎണ്ണഭൂഷണത്തിൽ നിന്നു് ഇങ്ങനെ ശ്രുതിദുഷ്ടദോഷത്തിനു് ഒരു ഉദാഹരണം തപ്പിയെടുക്കുവാൻ കഴിഞ്ഞ നമ്പൂരിയുടെ തീവ്രപരിശ്രമം അഭിനന്ദനീയമല്ലെന്നു പറവാൻ ഞാൻ ഒരുങ്ങുന്നില്ല. "ത്തുമയിൽരാമനെ" എന്ന ദിക്കിൽ പറഞ്ഞു പരിചിതികരിക്കേണ്ട ശ്രുതി കട്ടതമുള്ളതായി നിൎമ്മത്സരന്മാരായ സഹൃദയന്മാൎക്കു് അനുഭവപ്പെടുന്നതല്ല.

പൂമൊട്ടു് എന്ന അൎത്ഥത്തിൽ മൊട്ടലർ എന്ന പദം നമ്പൂരിയുടെ ചെവിക്കു പുത്തരിയാണെന്നു കാണുന്നതിൽ ഖേദിക്കുന്നു. മൊട്ടലരമ്പൻ എന്നും മററും കവികൾ പ്രയോഗിക്കുന്നതു സാധാരണമാണു് എന്നേ എനിക്കു ഇതിനെപ്പററി മറുപടി പറവാനുള്ളു.

മഹാകവികളുടെ ഗ്രന്ഥങ്ങളിൽ ദോഷങ്ങൾ കാണുന്നെങ്കിൽ അവയെ

ചൂണ്ടിക്കാണിക്കേണ്ടതു് നിരൂപകന്റെ കടമ തന്നെ. പക്ഷേ അതിനു വേണ്ട സഹൃദയത്വം സമ്പാദിച്ചതിനു മേൽവേണം ആ പ്രവൃത്തിക്കു് ഇറങ്ങുവാൻ. "നി ശബ്ദബ്രഹ്മാഖ്യം പരിമള മനാഘ്രായ തു ജനഃ, കവീനാം ഗംഭീരേ വചസി ഗുണദോഷൗ രചയതു" എന്ന മുരാരിയുടെ ഉപദേശം എല്ലാ നിരൂപകന്മാരും സ്മരിക്കേണ്ടതാകുന്നു. ദോഷം പറയുന്നതിനു വേണ്ടി മാത്രമായി ദോഷം കണ്ടുപിടിക്കണമെന്നില്ല; പ്രകടമായും നിസ്സാരമായും കാണുന്നുണ്ടെങ്കിൽ പറയുന്നതു കൊണ്ടു വിരോധവുമില്ല.

---

# ഗ്രന്ഥവിഹാരം.

## I

### ഭാഷാപഞ്ചദശി

അദ്വൈതമതപ്രതിഷ്ഠാപകനായ ആദിശങ്കരാചാര്യരുടെ ശിഷ്യനായ വിദ്യാരണ്യസ്വാമിയാൽ വിരചിതമായ പഞ്ചദശിയുടെ ഒരു ഭാഷാവിവൎത്തനമാണു് പ്രസ്തുത ഗ്രന്ഥം. ജീവിതോദ്ദേശ്യത്തെ സഫലീകരിക്കുന്നതിനുള്ള ഉത്തമ മാൎഗ്ഗം വേദാന്തപഠനവും തദാചരണവുമാകുന്നു. എന്നാൽ മഹത്തരമായ ആ ശാസ്ത്രത്തെ അനായാസേന കൈക്കലാക്കുക ആരാലും സുസാധമായ ഒരു കാൎയ്യമല്ല. അതി വിസ്തീൎണ്ണമായ ആ മഹാസമുദ്രത്തിൽ ചെന്നുചേരുന്നതിനു സുഖാവഹങ്ങളായ അനേകമാൎഗ്ഗങ്ങളുള്ളവയിൽ ഒന്നാണു് പഞ്ചദശീപ്രകരണമെന്ന സംസ്കൃതഗ്രന്ഥം. ഹിമവൽസേതുപൎയ്യന്തമുള്ള ഭാരതഭൂമിയിലെ ജനങ്ങൾ ഈ ഗ്രന്ഥത്തെ വേദംപോലെ തന്നെ മഹനീയമായിട്ടാണു കരുതിപ്പോരുന്നതു്. ഇത്രമാത്രം മാഹാത്മ്യമുള്ള ഈ ഗ്രന്ഥത്തിലെ വിഷയങ്ങൾ അല്പമെങ്കിലും ഗ്രഹിക്കുന്നതിനു സംസ്കൃതാനഭിജ്ഞന്മാരായ കേരളീയൎക്കു പ്രായേണ ഇതേവരെ സാധിച്ചിട്ടില്ല. എന്നാൽ പണ്ഡിതാഗ്രേസരനും സരസ കവിയുമായ കെ. സി.എൻ. വാഴുന്നവർ അവൎകളുടെ പരിശ്രമം നിമിത്തം ഇതാ പഞ്ചദശി ഭാഷയായി പരിണമിച്ചിരിക്കുന്നു. വിഷയഗ്രഹണത്തിൽ അത്യുൽക്കണ്ഠയോടുകൂടി കാത്തിരിക്കുന്ന കേരളീയർ തങ്ങളുടെ ആഗ്രഹത്തെ ഈ വിധത്തിൽ സഫലീകരിച്ച ശ്രീമാൻ വാഴുന്നവരോടു കൃതജ്ഞതരായിരിക്കേണ്ടതാണു്.

ശാസ്ത്രീയ ഗ്രന്ഥസമ്പത്തുകൊണ്ടു ഭാഷയെ പരിപുഷ്ടമാക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ അതിവിശിഷ്ടവും പ്രചാരപ്രാചുൎയ്യം ധാരാളമുള്ളതുമായ ഒരു ഗ്രന്ഥം ഈ വിധത്തിൽ വിരചിച്ചു ഭാഷാദേവിയെ സന്തുഷ്ടചിത്തയാക്കിത്തീൎത്ത ശ്രീമാൻ വാഴുന്നവരെ ഞങ്ങൾ അനുമോദിക്ക തന്നെ ചെയ്യുന്നു. അക്ലിഷ്ടമായ ഭാഷയിൽ വൃത്താനുവൃത്തമായി തൎജ്ജമ ചെയ്തിട്ടുള്ള പ്രസ്തുത ഗ്രന്ഥം കേരളീയരായ എല്ലാവരും വരുത്തി വായിക്കേണ്ടതാണു്. പഞ്ചദശി ബുക്കുഡിപ്പോ. പോസ്റ്റ് ഇരിട്ടി N. Malabar. എന്ന മേൽവിലാസത്തിൽ അപേക്ഷിച്ചാൽ തലശ്ശേരി രാമസഹായം അച്ചുകൂടത്തിൽ അച്ചടിച്ചിട്ടുള്ളതും വള്ളത്തോൾ, ഉള്ളൂർ, കുട്ടമത്തു, കുന്നിയൂരു, കുഞ്ഞിക്കൃഷ്ണക്കുറുപ്പ്, മഹാപ്രസാദസ്വാമി, ആത്മാനന്ദഭാരതി ഇവരുടെ എല്ലാം വിലയേറിയ അഭിപ്രായങ്ങളോടുകൂടിയതുമായ പ്രസ്തുത ഗ്രന്ഥം ഒരു രൂപാ നാലണ വിലയ്ക്കു കിട്ടുന്നതാണു്.

## II

### പ്രേതലോകം

അഥവാ

ആത്മവാദം

മരണാനന്തരമുള്ള മനുഷ്യാത്മാവിന്റെ സത്തയെ വെളിപ്പെടുത്തുന്നതി

നായി പാശ്ചാത്യർ ശാസ്ത്രരീത്യാ ചെയ്തിട്ടുള്ള പരീക്ഷണങ്ങളേയും ആത്മവാദികളായ പണ്ഡിതന്മാരുടെ ഏതദ്വിഷയങ്ങളായ അഭിപ്രായങ്ങളേയും ക്രോഡീകരിച്ചെഴുതിയിട്ടുള്ള ഒരു ഗ്രന്ഥമാണ് പ്രേതലോകം അഥവാ ആത്മവാദം. മനുഷ്യർക്കെന്നല്ല സകല ജീവജാലങ്ങൾക്കും ആത്മാവുണ്ടെന്നും മരണാനന്തരം ആ ആത്മാവു നശിക്കുന്നില്ലെന്നുമുള്ള അഭിപ്രായം ഭാരതീയർക്കു പണ്ടുപണ്ടേ ഉള്ളതാണ്. പ്രേതലോകത്തെ സംബന്ധിച്ചുള്ള പലേ അനുഭവങ്ങളും കേട്ടുകേൾവികളും നമ്മുടെ ഇടയിലും ഉണ്ടെങ്കിലും അവയെ നാം ആധുനിക സയൻസിൻെറ ആവിർഭാവത്തോടുകൂടി അന്ധവിശ്വാസകോടിയിൽ തള്ളിക്കളയുകയാണു ചെയ്യുന്നത്. പാശ്ചാത്യാനുകരണം മൂലമാണല്ലോ നമുക്കീവിധത്തിലൊരു നില വന്നുചേർന്നിട്ടുള്ളത്. പാശ്ചാത്യർ പറയുന്നതിനെ വിശ്വസിക്കുക, അല്ലാത്തവയെ അവിശ്വസിക്കുക എന്ന പ്രമാണമാണ് ഇന്നു സർവ്വത്ര കാണുന്നത്. നമ്മുടെ "ഭൂതബലികളും" "വെളിച്ചപ്പെടലും" "പ്രേതബാധയും" വെറും അന്ധതാജന്യമാണെങ്കിൽ ഇതാ പാശ്ചാത്യരും ഈ വിധത്തിലുള്ള ചില അഭിപ്രായങ്ങളെ വച്ചുപോററിക്കൊണ്ടാണു പോരുന്നതെന്നു കേൾക്കുമ്പോൾ നമുക്കു വിസ്മയം താനെ ഉണ്ടാകാതിരിക്കുന്നതെങ്ങിനെ?

പ്രേതലോകത്തെപ്പററി പാശ്ചാത്യർക്കുണ്ടായിട്ടുള്ള അനുഭവങ്ങളും അഭിപ്രായങ്ങളും പ്രസ്തുത പുസ്തകം വായിച്ചാൽ ഏറെക്കുറെ ഏവർക്കും മനസ്സിലാക്കാമെന്നുള്ളതാണ്. ശ്രീമാൻ പുത്തേഴത്തു രാമൻമേനവൻ അവർകളുടെ മുഖവുര ഈ പുസ്തകത്തിന്നൊരു ഭൂഷണമായിത്തന്നെ പരിശോഭിക്കുന്നുണ്ട്. ഗ്രന്ഥകർത്താവായ പി. മഹമ്മദുകുഞ്ഞു അവർകൾ ബി. എ. ഇദാനീന്തന പരിഷ്കൃത ലോകത്തെ, അന്ധവിശ്വാസ പരിപൂർണ്ണമെന്നഭിമാനിക്കുന്ന പുരാതനലോകത്തിലേക്കു ആകർഷിക്കുന്നു. ഏതാദൃശ ഗ്രന്ഥങ്ങൾ ഭാഷയിൽ ഇല്ലെന്നുതന്നെ പറയാം. ഏതായാലും ഈ സദ്വ്യവസായത്തിൽ കൈവച്ച ഗ്രന്ഥകർത്താവിൽനിന്നും അചിരേണ പല നല്ല ഗ്രന്ഥങ്ങളും ഇനിയും ഉണ്ടായിക്കാണ്മാനാഗ്രഹമുണ്ട്. പ്രേതലോകം കാണേണമെന്നുള്ളവർ ഐക്യമുദ്രാലയം എറണാകുളം എന്ന മേൽവിലാസത്തിൽ ഒരു രൂപാ കൊടുത്തപേക്ഷിച്ചാൽ മതി.

---

## ഉദയനകഥ

(ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠൻ ഉണ്ണി)

(തുടർച്ച)

### V

ശത്രുവായ ചണ്ഡമഹാസേനൻെറ കൈവശത്തിൽ അകപ്പെട്ടുപോയി ഉദയനൻ എന്നുള്ള വർത്തമാനം കൌശാംബിയിൽ ആകമാനം പരന്നു. വേഗത്തിൽ സൈന്യത്തോടുകൂടി ചെന്ന് ഉജ്ജയിനിയെ വളയേണ്ടതാണെന്നു ജനങ്ങൾ ഏകകണ്ഠമായി മുറവിളി കൂട്ടാതെയിരുന്നില്ല. ഈ അവസരത്തിൽ മന്ത്രികളിൽ ഒരുവനായ രുമണ്വാൻ ജനങ്ങളെ വിളിച്ചുകൂട്ടി അവരോടു ഈ വിധത്തിൽ പറഞ്ഞു: "സൈന്യങ്ങളെക്കൊണ്ട് ഇപ്പോൾ ചണ്ഡമഹാസേനനെ ജയിപ്പാൻ സാധിക്കയില്ല. ചണ്ഡികാപ്രസാദംമൂലം അദ്ദേഹത്തിന്ന് അപരിമേയബലമായ സൈന്യമാണുള്ളത്. ഒരുപക്ഷെ നാം സൈന്യവുമായി അങ്ങോട്ടു പുറപ്പെട്ടു എന്നറിഞ്ഞാൽ ചണ്ഡമഹാസേനൻ അമംഗളപ്രവൃത്തികുതന്നെ വട്ടംകൂട്ടുകയില്ലെന്നു നമുക്കെങ്ങിനെ അറിയാം? അതുകൊണ്ടിപ്പോൾ യുദ്ധയാത്ര അശക്യമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. വേറെയെന്തെങ്കിലും ഉപായം ആലോചിച്ച് തീർച്ചയാക്കേണ്ടതാണ്." ഇതുകേട്ട് സൂക്ഷ്മബുദ്ധിയായ യൌഗന്ധരായണൻ ഇപ്രകാരം പറകയുണ്ടായി. "അല്ലയോ! പൌരന്മാരേ നിങ്ങൾ ഇവിടെത്തന്നെ പാർക്കുക. രുമണ്വാൻ രാജ്യകാര്യങ്ങൾ നോക്കിക്കൊള്ളും. ഞാൻ വസന്തകനോടുകൂടി ഇവിടെനിന്നും പോയി ഏ

ത്തുവിധത്തിലും ബുദ്ധി ഉപയോഗിച്ച് വത്സരാജാവിനെ വീണ്ടുകൊണ്ടുവരാം. ഒട്ടും സംശയിക്കേണ്ട. ആപല്ക്കാലത്തിൽ പ്രദശിപ്പിക്കേണ്ട തിരസ്കരണിവിദ്യകൾ എനിക്ക് വശഗതകളാണ്.'' അധികം താമസിയാതെതന്നെ രാജ്യകായ്യങ്ങളെല്ലാം രുമണ്വാനെ ഏല്പിച്ചിട്ട് അദ്ദേഹം വസന്തകനോടുകൂടി ഉജ്ജയിനിയിലേക്കു തിരിച്ചു.

വിന്ധ്യാടവീപ്രാന്തത്തിലെത്തി ഉദയനന്റെ ഇഷ്ടമിത്രമായ വനചരരാജാ പുളിന്ദനെയാണ് ആദ്യമായി അവൻ കണ്ടതു്. അയാൾ യൌഗന്ധരായണനെ അതിഥിയായി സ്വീകരിക്കുകയും യൌഗന്ധരായണന്റെ ആഗ്രഹങ്ങളെല്ലാം മനസ്സിലാക്കുകയുമുണ്ടായി. ഒടുവിൽ വത്സരാജനെ ഞാൻ കൂട്ടിക്കൊണ്ടുവരുന്നയവസരത്തിൽ അങ്ങു ഞങ്ങളെ രക്ഷിക്കണം. വലിയ സൈന്യത്തോടുകൂടി ഇവിടെത്തന്നെ ജാഗരൂകനായി സ്ഥിതിചെയ്യുക, എന്നുകൂടി യൌഗന്ധരായണൻ അഭ്യത്ഥിക്കയുണ്ടായി. അനന്തരം യൌഗന്ധരായണൻ വസന്തകനോടുകൂടി പുറപ്പെട്ട് ഉജ്ജയിനീപ്രാന്തത്തിൽ ചെന്നുചേൎന്നു. ഭയങ്കരാകാരങ്ങളായ അനേകം വേതാളങ്ങളാൽ പരിവൃതമായ പിതൃവനത്തിലേക്കാണവർ ആദ്യമായി പ്രവേശിച്ചതു്. യോഗേശ്വരൻ എന്നൊരു വേതാളം യൌഗന്ധരായണനു മിത്രമായിട്ടുണ്ടായിരുന്നു. ആ വേതാളം പ്രാത്ഥനാനുകൂലം രൂപപരിവത്തനവിദ്യ യൌഗന്ധരായണന് ഉപദേശിക്കയുണ്ടായി. ഈ വിദ്യാമൂലം യൌഗന്ധരായണൻ വൃദ്ധനും വാമനനും ഉന്മത്തനുമായിത്തീൎന്നു. വസന്തകനെ ഈ വിദ്യകൊണ്ടുതന്നെ ഒരു കുടവയറനും വികൃതാകൃതിയുമാക്കിത്തീക്കുകയുമുണ്ടായി. ഇതിനുശേഷം വസന്തകനെ വാതുക്കൽ നിറുത്തിയിട്ട് യൌഗന്ധരായണൻ രാജഗൃഹത്തിൽ പ്രവേശിച്ചു. ആ നഗരത്തിലുള്ള കുട്ടികളെല്ലാം ''ഇതാ ഒരു ഭ്രാന്തൻ പോകുന്നു'' എന്നുച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടു യൌഗന്ധരായണന്റെ ചുററും ചെന്നുകൂടി. ഒരു ഭ്രാന്തനുചേൎന്ന മട്ടിൽ യൌഗന്ധരായണൻ തുള്ളിച്ചാടിയും പാടിയും അവരെ സന്തോഷിപ്പിക്കാനുമാരംഭിച്ചു. ഈ വത്തമാനമറിഞ്ഞയുടൻ വാസവദത്ത ഒരു സഖിയെ പറഞ്ഞയച്ചു യൌഗന്ധരായണനെ അന്തഃപുരത്തിലേക്കു ആനയിക്കയുണ്ടായി.

ഭ്രാന്തവേഷധാരിയായ യൌഗന്ധരായണനു ശത്രുവശഗനായ രാജാവിനെ കണ്ടപ്പോൾ നയനങ്ങൾ ബാഷ്പസമ്പൂൎണ്ണങ്ങളായിത്തീൎന്നു. പ്രഥമദൃഷ്ടിയിൽത്തന്നെ ഈവിധമുള്ള ഭാവഭേദത്തിനു വശഗനായതുകൊണ്ട് ഈ ആൾ യൌഗന്ധരായണനെന്നുതന്നെ ഉദയനൻ തീച്ചയാക്കി. ഏതായാലും ഇതിനുശേഷം യൌഗന്ധരായണൻ യോഗബലംകൊണ്ട് അന്തർഹിതനായി അവിടെ സ്ഥിതിചെയ്തു. ഉദയനനുമാത്രം ഈ ആളെ കാണുന്നതിനു വിഷമമുണ്ടായിരുന്നില്ല. ഭ്രാന്തൻ എവിടെപ്പോയി എവിടെപ്പോയി എന്നിങ്ങനെ അവിടെ കൂടിയിരുന്നവരെല്ലാം ഉച്ചത്തിൽ വിളിച്ചുചോദിച്ചു. തനിക്കുമാത്രമെ യൌഗന്ധരായണനെ കാണ്മാൻ സാധിക്കുന്നുള്ളു എന്നറിഞ്ഞയുടൻ വൃത്താന്തങ്ങൾ അറിവാൻ ആഗ്രഹത്തോടുകൂടിയ ഉദയനൻ സരസ്വതീപൂജയ്ക്കുള്ള സാമാനങ്ങൾ കൊണ്ടുവരുന്നതിനായി വാസവദത്തയെ അവിടെനിന്നും പറഞ്ഞയച്ചുകളഞ്ഞു.

അല്പസമയത്തിനുള്ളിൽ ബന്ധനവിമോക്ഷം വാസവദത്താപഹരണം മുതലായവയ്ക്കുള്ള കൌശലങ്ങളെല്ലാം ഉദയനനെ മനസ്സിലാക്കിയതിനു ശേഷം ''വസന്തകൻ വെളിയിൽ നില്ക്കുന്നു'' എന്നു പറഞ്ഞു യൌഗന്ധരായണൻ പുറത്തേക്കിറങ്ങി.

ഇത്രയും സമയംകൊണ്ട് പൂജയ്ക്കുവേണ്ട ഉപകരണങ്ങളുമായി വാസവദത്ത വന്നുചേരുകയും ഉദയനൻ സരസ്വതീപൂജയ്ക്കു ആരംഭിക്കുകയും ചെയ്തു. പൂജാമദ്ധ്യത്തിൽ ''ദക്ഷിണ വാങ്ങിക്കാനായി ഒരു ബ്രാഹ്മണൻ വാതുക്കൽ നില്ക്കുന്നു അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരിക'' എന്നു ഉദയനൻ വാസവദത്തയോടു പറയുകയുണ്ടായി. ഉടനെ അവൾ വാതുക്കൽ നില്പുണ്ടായിരുന്ന വികൃതവേഷധാരിയായ വസന്തകനെ അവിടേക്കു കൂട്ടിക്കൊണ്ടുവന്നു. ദക്ഷിണ വാങ്ങിച്ചുവെങ്കിലും ശത്രുവശനായ രാജാവിന്റെ സ്ഥിതിയോത്തിട്ടുള്ള ദുഃഖം അടക്കാൻ നിവൃത്തികാണാതെ അയാൾ ഉറക്കെ കരയുകയാണുണ്ടായതു്. ഇതു കണ്ടു് ഉദയനൻ, ഒരുപക്ഷെ ഇവൻ ദുഃഖാധിക്യംനിമിത്തം കായ്യം മറന്നു രഹസ്യങ്ങൾ വെളിപ്പെടുത്തിക്കളഞ്ഞേക്കുമെന്നുള്ള ശങ്കയോടുകൂടി ഈ വിധം പറഞ്ഞു:—''അല്ലയോ ബ്രാഹ്മണാ! രോഗാധിക്യംനിമിത്തം വികൃതശരീരനായിത്തീൎന്നിരിക്കുന്ന അങ്ങയെ ഞാൻ വേഗത്തിൽ സ്വസ്ഥനാക്കിത്തീ

ത്തേക്കാം. കരയേണ്ട—ഇനി ഇവിടെത്തന്നെ കുറച്ചുനാൾ താമസിക്കുക." ഇതുകേട്ടു സന്തുഷ്ടചിത്തനായ വസന്തകൻ ശരീരവൈരൂപ്യംനിമിത്തം സ്ത്രീകൾക്കു് ഒരു കളിപ്പാട്ടമെന്നപോലെ വാസവദത്തയെ വിനോദിപ്പിച്ചുകൊണ്ടു് അവിടെത്തന്നേപാർത്തു.

(തുടരും).

---

## തിരുവിതാംകൂറിലെ അടുത്ത ദിവാൻ.

തിരുവിതാംകൂർ ഹൈക്കോടതിജഡ്ജിയായ മിസ്റ്റർ വി. എസ്സ്. സുബ്രഹ്മണ്യയ്യർ ബി. എ., ബി. എല്ലിനെ തിരുവിതാംകൂറിലെ അടുത്ത ദിവാൻജിയായി മഹാറാണി തിരുമനസ്സുകൊണ്ടു കല്പിച്ചു നിയമിച്ച വിവരം ഇതിനകം പ്രസിദ്ധമായിട്ടുണ്ടല്ലോ. തിരുവിതാംകൂറിൽ ചങ്ങനാശ്ശേരിത്താലൂക്കിൽ വാഴപ്പള്ളി എന്ന സ്ഥലത്തെ സ്വദേശിയായ ഇദ്ദേഹം വലിയ സാഹചര്യങ്ങൾ ഒന്നും ഇല്ലാതെതന്നെ തന്റെ സ്വന്ത പരിശ്രമംകൊണ്ടും ബുദ്ധിവൈഭവത്താലും സ്വഭാവവിശേഷംകൊണ്ടും തിരുവിതാംകൂറിലെ ഒരു പൌരനു ലഭിക്കാവുന്നതിലേക്കും ഏററവും ഉന്നതപദവിയും സ്ഥാനവും ആയ ദിവാൻപദം ലഭിക്കുന്നതിനിടയായതു തിരുവിതാംകൂറിലെ ഉദ്യോഗവൃന്ദത്തിന്റെ ഇടയിലും പൌരസഞ്ചയത്തിന്റെ കൂട്ടത്തിലും ഏററവും അഭിമാനാർഹമായി കരുതുമെന്നുള്ളതിനു സംശയമില്ല.

൧൦൩൩ മേടമാസത്തിൽ ജാതനായ ഇദ്ദേഹം തന്റെ ൧൯-ാമത്തെ വയസ്സിൽ തിരുവനന്തപുരം രാജകീയമഹാപാഠശാലയിൽ ബി. എ. പരീക്ഷയ്ക്കു വിജയം നേടുകയുണ്ടായി. ഇംഗ്ലീഷിനും ഐച്ഛികവിഷയമായിരുന്ന തത്വശാസ്ത്രത്തിനും വളരെയുയൎന്ന ഒന്നാംക്ലാസ്സിലാണു് ഇദ്ദേഹം വിജയം നേടിയതു. ഇതിനാൽ അക്കാലത്തു പുതിയതായി ആരംഭിച്ച ഗറൽസുകോളജിൽ ഇദ്ദേഹം ഇംഗ്ലീഷു പ്രാസംഗികനായി നിയമിക്കപ്പെട്ടു. ഈ ഉദ്യോഗത്തിൽ ഇരിക്കുമ്പോൾത്തന്നെ ഇദ്ദേഹം നിയമപ്പരീക്ഷയ്ക്കു പഠിക്കുകയും എഫ്. എൽ. പരീക്ഷയ്ക്കു ഒന്നാംക്ലാസ്സിലും തദനന്തരം ബി. എൻ. പരീക്ഷയ്ക്കു തിരുവനന്തപുരം സെൻററിൽനിന്നു ഒന്നാമനായും ൧൦൫൨ൽ വിജയം നേടുകയും ക്രമേണ അദ്ധ്യാപകവൃത്തിയിൽനിന്നും പിരിഞ്ഞു ൧൦൫൭-ൽ തിരുവിതാംകൂർ ഹൈക്കോടതിയിലെ ഒരു വക്കീലായി ചേൎന്നു വ്യവഹാരം നടത്തിത്തുടങ്ങുകയും ചെയ്തു. അധികം താമസിയാതെതന്നെ ഇദ്ദേഹം തിരുവിതാംകൂർ ഹൈക്കോടതിയിലെ ഒരു നല്ല വക്കീലായിത്തീരുകയും ഇതുനിമിത്തം തിരുവനന്തപുരം നിയമപാഠശാലയിൽ ഒരു ലക്ച്ചററായി കൂടി നിയമിക്കപ്പെടുകയും ചെയ്തു. ടി പാഠശാലയിലെ ജൂനിയർ പ്രഫസ്സർ, സീനിയർ പ്രഫസ്സർ മുതലായ ജോലികളിൽ കാണിച്ച സ്ഥിരോത്സാഹം, കൃത്യനിഷ്ഠ, പഠിപ്പിക്കുന്നതിലുള്ള സാമൎത്ഥ്യം ഇവകളാൽ ഇദ്ദേഹത്തിന്റെ കീഴിൽ ക്ലാസ്സിൽ സന്നിഹിതരായിരുന്ന അക്കാലത്തെ വിദ്യാൎത്ഥികളിൽ പലൎക്കും ഇദ്ദേഹത്തെപ്പററി വലിയ മതിപ്പായിരുന്നു എന്നുള്ളതു അവരിൽ പലരും എപ്പോഴും പ്രസ്താവിച്ചുകേൾക്കാനിടയായിട്ടുണ്ടു്. ഹൈക്കോടതിവക്കീലന്മാരുടെ ഇടയിലെ നിലകൊണ്ടും പൊതുജനസമ്മതംകൊണ്ടും ഗവൎമ്മെൻറിന്റെ തൃപ്തിഹേതുവാലും ൧൦൬൧-ൽ ഇദ്ദേഹത്തെ സൎക്കാർവക്കീലായി ഉയൎത്തി ഉദ്യോഗകയററം നല്കി. ഈ സ്ഥാനത്തിൽ അധികംനാൾ ഇരിക്കുന്നതിനു മുമ്പിൽ ഇദ്ദേഹത്തെ ൧൦൭൨-ൽ ഹൈക്കോടതിയിലെ പ്യൂണിജഡ്ജിമാരിൽ ഒരാളായി ഉയൎത്തപ്പെട്ടു. ദിവാൻപദത്തിലേക്കുള്ള ഇദ്ദേഹത്തിന്റെ ആരോഹണത്തെപ്പററി തിരുവിതാംകൂറിലും വെളിക്കുമുള്ള മിക്ക വൎത്തമാനപ്പത്രങ്ങളും ഒന്നുപോലെ ആഹ്ലാദം പ്രദൎശിപ്പിച്ചുകാണുന്നതിൽനിന്നു ജനസാമാന്യത്തിനുള്ള സംതൃപ്തി ഏററക്കുറെ അനുമാനിക്കാവുന്നതാണു്. അതിനാൽ ബഹുജനങ്ങളുടെ തൃപ്തിയ്ക്കും ആശയ്ക്കും മഹാറാണിതിരുമനസ്സിലെ ആഗ്രഹത്തിനും യോജിക്കത്തക്കവിധത്തിൽ തിരുവിതാംകൂറിലെ സംഗതികൾ നിയന്ത്രിക്കുന്നതിനു മിസ്റ്റർ സുബ്രഹ്മണ്യയ്യൎക്കു ജഗദീശ്വരൻ സഹായിക്കട്ടെ എന്നു മാത്രം തല്ക്കാലം പ്രാൎത്ഥിച്ചുകൊള്ളുന്നു. ഇദ്ദേഹത്തെ അഭിമുഖമായി കാണുന്നതിനു ഭാഗ്യം സിദ്ധിച്ചിട്ടില്ലാത്ത ഭാഷാപോഷിണീവായനക്കാരെ ഉദ്ദേശിച്ചു ഇദ്ദേഹത്തിന്റെ ഒരു ഛായാപടം അന്യത്ര ചേൎത്തിരിക്കുന്നു.